Kerala Gazette No. 13 dated 27th March 1984
PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 1687/എൽ.എ. 4എ/84.

തിരുവനന്തപുരം, 1984 മാർച്ച് 14.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള ഭൂദാനം (ഭേദഗതി) ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 99

# 1984-ലെ കേരള ടോൾ (ഭേദഗതി) ബിൽ

## 1976-ലെ കേരള ടോൾ ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുള്ള

## ഒരു

## ബിൽ

പീഠിക.—ഇതിനു ശേഷം കാണിച്ചിട്ടുള്ള ആവശ്യത്തിനുവേണ്ടി 1976-ലെ കേരള ടോൾ ആക്റ്റ് ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തി അഞ്ചാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ കേരള ടോൾ (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1983 നവംബർ 23-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 3-ാം വകുപ്പിന്റെ ഭേദഗതി.—1976-ലെ കേരള ടോൾ ആക്റ്റ് (1977-ലെ 6) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 3-ാം വകുപ്പിൽ, (1)-ാം ഉപവകുപ്പിനോട് താഴെപ്പറയുന്ന ക്ലിപ്തനിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

''എന്നാൽ അപ്രകാരം ചെയ്യേണ്ടത് പൊതുതാൽപ്പര്യത്തിന് ആവശ്യമാണെന്ന് സർക്കാരിന് അഭിപ്രായമുള്ളപക്ഷം, അവർക്ക് ഗസറ്റിൽ വിജ്ഞാപനംമൂലം ഏതു പാലം സംബന്ധിച്ചാണോ ഈ ഉപവകുപ്പുപ്രകാരം ടോൾ ചുമത്താൻ പാടില്ലാത്തത് അങ്ങനെയുള്ള പാലം ഏതാണെന്ന് നിർദ്ദേശിക്കാവുന്നതാണ്.''

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 10), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ അഥവാ എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തിട്ടുള്ളതോ എടുത്തിട്ടുള്ളതോ ആയി കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

പൂർണ്ണമായോ ഭാഗികമായോ സർക്കാർ ചെലവിൽ നിർമ്മിച്ചതും 1976 ജനുവരി 1-ാം തീയതിക്കുശേഷം ഗതാഗതത്തിന് തുറന്നുകൊടുത്തതായി പ്രഖ്യാപിക്കപ്പെട്ടതുമായ ഒരു പാലത്തിൽ കടക്കുന്ന ഏതൊരു മോട്ടോർ വാഹനത്തിൻമേലും, സർക്കാരിന് ടോൾ ചുമത്താവുന്നതാണെന്ന് 1976-ലെ കേരള ടോൾ ആക്റ്റ് (1977-ലെ 6) 3-ാം വകുപ്പ് (1)-ാം ഉപവകുപ്പ് വ്യവസ്ഥ ചെയ്യുന്നു. കോഴിക്കോട് റെയിൽവേ ഓവർ ബ്രിഡ്ജിൽക്കൂടി കടന്നുപോകുന്ന മോട്ടോർ വാഹനങ്ങളിൽനിന്ന് ടോൾ പിരിക്കുന്നതിനെതിരെ ധാരാളം നിവേദനങ്ങൾ കിട്ടിയിട്ടുണ്ട്. കോഴിക്കോട് പോലെ തിരക്കേറിയ നഗരത്തിലുള്ള റെയിൽവേ ഓവർബ്രിഡ്ജിൽക്കൂടി കടന്നുപോകുന്ന മോട്ടോർ വാഹനങ്ങളിൻമേൽ ടോൾ പിരിക്കുന്നത് പൊതുജനങ്ങൾക്ക് വളരെയേറെ അസൗകര്യങ്ങൾ ഉണ്ടാക്കുമെന്നത് കൂടാതെ ഗതാഗത തടസ്സത്തിനും കാരണമായിത്തീരും. കൂടാതെ പൊതുജനങ്ങൾക്ക് വളരെ അസൗകര്യമുണ്ടാക്കാതെ കോഴിക്കോട്ട് ഓവർ ബ്രിഡ്ജിൽ ടോൾ പിരിക്കാൻ ഏർപ്പാടുണ്ടാക്കുക എന്നത് അപ്രായോഗികവുമായിരുന്നു. അതുകൊണ്ട്, പൊതു താല്പര്യം മുൻനിർത്തി ഏതെങ്കിലും പാലത്തെ സംബന്ധിച്ച് ടോൾ പിരിക്കുന്നതിൽനിന്നും ഒഴിവാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുവാനായി 1976-ലെ കേരള ടോൾ ആക്റ്റ് 3-ാം വകുപ്പ് (1)-ാം ഉപവകുപ്പ് ഭേദഗതി ചെയ്യുന്നത് ആവശ്യമാണെന്ന് കരുതപ്പെട്ടു.

2. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും ഇക്കാര്യത്തിൽ അടിയന്തര നടപടി ആവശ്യമാണെന്ന് കരുതിയതിനാലും 1983-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 41), ഗവർണ്ണർ, 1983 നവംബർ 23-ാം തീയതി വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റുമൂലം 1983-ലെ 41-ാം ഓർഡിനൻസിനു പകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധീകരിച്ചുവെങ്കിലും 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച നിയമസഭയുടെ സമ്മേളനകാലത്ത് അത് നിയമസഭയിൽ അവതരിപ്പിക്കുന്നതിനും, പാസ്സാക്കുന്നതിനും കഴിഞ്ഞില്ല. 1983-ലെ 41-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനായി, ഗവർണ്ണർ 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 10), 1984 ജനുവരി 6-ാം തീയതി വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റുമൂലം 1984-ലെ 10-ാം ഓർഡിനൻസിന് പകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽകൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏല്പിച്ചുകൊടുത്ത നിയമ നിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ടം

ഏത് പാലം സംബന്ധിച്ചാണോ 1976-ലെ കേരള ടോൾ ആക്റ്റ് 3-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരമുള്ള ടോൾ ചുമത്താൻ പാടില്ലാത്തത് അങ്ങനെയുള്ള പാലം ഏതാണെന്ന് ഗസറ്റ് വിജ്ഞാപനംമൂലം നിർദ്ദേശിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുവാൻ ബില്ലിന്റെ 2-ാം

ഖണ്ഡംമൂലം പ്രസ്തുത ആക്ടിന്റെ 3-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ കൂട്ടിച്ചേർക്കാൻ ഉദ്ദേശിക്കുന്ന പുതിയ ക്ലിപ്തം നിബന്ധനകൊണ്ട് ഉദ്ദേശിക്കുന്നു.

ഏത് കാര്യം സംബന്ധിച്ചാണോ വിജ്ഞാപനം പുറപ്പെടുവിക്കാവുന്നത് ആ കാര്യം ഭരണപരമായ സ്വഭാവത്തിലുള്ളതാണ്. അതുകൊണ്ട് ഏൽപ്പിച്ചു കൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

കെ. അവുക്കാദർകുട്ടി നഹ

(ശരിതർജ്ജമ)

എം. പി. പെരുമാൾ,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

Kerala Gazette No. 13 dated 27th March 1984
**PART II**



## കേരള നിയമസഭ സെക്രട്ടറിയേറ്റ്

### വിജ്ഞാപനം

നമ്പർ. 1864/എൽ.എ.4/84.

തിരുവനന്തപുരം,
1984 മാർച്ച് 13.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് (തൊഴിലാളി) ക്ഷേമനിധി ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടും ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

# 1984-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് (തൊഴിലാളി) ക്ഷേമനിധി ബിൽ

കേരള സംസ്ഥാനത്തിലെ മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളികളുടെ ക്ഷേമം അഭിവൃദ്ധിപ്പെടുത്തുന്നതിനുള്ള ഒരു നിധി രൂപീകരണത്തിനുവേണ്ടി വ്യവസ്ഥചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—കേരള സംസ്ഥാനത്തെ മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളികളുടെ ക്ഷേമം അഭിവൃദ്ധിപ്പെടുത്തുന്നതിന് ഒരു നിധി രൂപീകരിക്കുന്നതിനുവേണ്ടി വ്യവസ്ഥ ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1\. ചുരുക്കപ്പേരും, വ്യാപ്തിയും, പ്രാരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി ആക്റ്റ് എന്ന് പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവനും വ്യാപ്തി ഉണ്ടായിരിക്കുന്നതാണ്.

(3) ഇത് ഗസററിൽ വിജ്ഞാപനംമൂലം സർക്കാർ നിശ്ചയിക്കാവുന്ന പ്രകാരമുള്ള തീയതിയിൽ പ്രാബല്യത്തിൽ വരുന്നതാണ്.

2\. നിർവ്വചനങ്ങൾ.—ഈ ആക്റ്റിൽ ,സന്ദർഭം മററുവിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(എ) ''ബോർഡ്'' എന്നാൽ, 6-ാം വകുപ്പുപ്രകാരം രൂപീകരിച്ച കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി ബോർഡ് എന്നർത്ഥമാകുന്നു;

(ബി) ''മുഖ്യക്ഷേമനിധി ഇൻസ്പെക്ടർ'' എന്നാൽ, 7-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം നിയമിക്കപ്പെട്ട മുഖ്യക്ഷേമനിധി ഇൻസ്പെക്ടർ എന്നർത്ഥമാകുന്നു;

(സി) ''അംശദാനം'' എന്നാൽ, പദ്ധതിപ്രകാരം, ഒരു അംഗത്തെ സംബന്ധിച്ച് കൊടുക്കേണ്ടതായ അംശദാനം എന്നർത്ഥമാകുന്നു;

(ഡി) ''തൊഴിലാളി'' എന്നാൽ, നേരിട്ടോ ഒരു ഏജൻസിമുഖേനയോ തൊഴിൽപരമായ നിലയ്ക്ക് ഒരു ട്രാൻസ്പോർട്ട് വാഹനത്തിൽ ജോലി ചെയ്യാനോ അല്ലെങ്കിൽ അങ്ങനെയുള്ള ട്രാൻസ്പോർട്ട് വാഹനത്തിന്റെ എത്തിച്ചേരലോ, പുറപ്പെടലോ, ഭാരംകയററലോ അഥവാ ഭാരം ഇറക്കലോ സംബന്ധിച്ച കൃത്യങ്ങൾ നിർവ്വഹിക്കുന്നതിനോ ഒരു മോട്ടോർ ട്രാൻസ്പോർട്ട് സംരംഭത്തിൽ വേതനത്തിന് നിയമിക്കപ്പെടുന്ന ഒരു ആൾ എന്നർത്ഥമാകുന്നതും അതിൽ ഒരു ഡ്രൈവർ, കണ്ടക്ടർ, ക്ലീനർ, സ്റ്റേഷൻ സ്റ്റാഫ്, ലൈൻ ചെക്കിംഗ് സ്റ്റാഫ്, ബുക്കിംഗ് ക്ലാർക്ക്, ക്യാഷ് ക്ലാർക്ക്, ഡിപ്പോ ക്ലാർക്ക്, ടൈംകീപ്പർ, വാച്ചുമാൻ അല്ലെങ്കിൽ പരിചാരകൻ ഉൾപ്പെടുന്നതുമാകുന്നു;

(ഇ) ഏതെങ്കിലും മോട്ടോർ ട്രാൻസ്പോർട്ട് സംരംഭത്തെ സംബന്ധിച്ചിടത്തോളം, ''തൊഴിലുടമ'' എന്നാൽ, പ്രസ്തുത മോട്ടോർ ട്രാൻസ്പോർട്ട് സംരംഭത്തിന്റെ കാര്യങ്ങളിൽ അന്തിമ നിയന്ത്രണമുള്ള ഒരു ആൾ അഥവാ അധികാരസ്ഥാനം എന്നും, പ്രസ്തുത കാര്യങ്ങൾ മാനേജരെന്നോ മാനേജിംഗ് ഡയറക്ടറെന്നോ, മാനേജിംഗ് ഏജന്റെന്നോ അല്ലെങ്കിൽ മററതെങ്കിലും പേരിലോ ഉള്ള ഏതെങ്കിലും ആളെ ഭരമേല്പിച്ചിട്ടുള്ളപക്ഷം, അപ്രകാരമുള്ള മററാൾ എന്നും അർത്ഥമാകുന്നു;

(എഫ്) ''നിധി'' എന്നാൽ, പദ്ധതിപ്രകാരം രൂപീകരിക്കപ്പെട്ട കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി എന്നർത്ഥമാകുന്നു;

(ജി) ''അംഗം'' എന്നാൽ, നിധിയുടെ അംഗം എന്നർത്ഥമാകുന്നതും അതിൽ നിധിയുടെ അംഗമാകുന്നതിന് അർഹതയുള്ള ഏതെങ്കിലും ആൾ ഉൾപ്പെടുന്നതുമാകുന്നു;

(എച്ച്) ''മോട്ടോർ ട്രാൻസ്പോർട്ട് സംരംഭം'' എന്നാൽ, യാത്രക്കാരെയോ, സാധനങ്ങളോ അല്ലെങ്കിൽ രണ്ടുംകൂടിയോ റോഡുമാർഗ്ഗം വാടകയ്ക്കോ പ്രതിഫലത്തിനോ വേണ്ടി കൊണ്ടുപോകുന്നതിൽ ഏർപ്പെട്ടിരിക്കുന്ന ഒരു മോട്ടോർ ട്രാൻസ്പോർട്ട് സംരംഭം എന്നർത്ഥമാകുന്നതും അതിൽ ഒരു പ്രൈവററ് കാരിയർ ഉൾപ്പെടുന്നതുമാകുന്നു;

(ഐ) ''നിർണ്ണയിക്കപ്പെട്ട'' എന്നാൽ, ഈ ആക്ററിൻകീഴിൽ ഉണ്ടാക്കിയ ചട്ടങ്ങൾമൂലം നിർണ്ണയിക്കപ്പെട്ട എന്നർത്ഥമാകുന്നു;

(ജെ) ''പദ്ധതി'' എന്നാൽ, ഈ ആക്ററിൻ കീഴിൽ ഉണ്ടാക്കിയ പദ്ധതി എന്നർത്ഥമാകുന്നു;

(കെ) ''വേതനം'' എന്നാൽ, തൊഴിൽ സംബന്ധിച്ച കരാറിലെ വ്യവസ്ഥകളനുസരിച്ച് ജോലിയിലായിരിക്കുമ്പോഴോ അഥവാ വേതനത്തോടുകൂടിയ അവധിയിലായിരിക്കുമ്പോഴോ ഒരു തൊഴിലാളി സമ്പാദിക്കുന്നതും അയാൾക്ക് പണമായി കൊടുക്കുന്നതുമായ എല്ലാ പ്രതിഫലവും എന്നർത്ഥമാകുന്നു. എന്നാൽ—

(i) ഏതെങ്കിലും ഭക്ഷണാനുകൂല്യത്തിന്റെ രൊക്കവിലയും;

(ii) അധികസമയബത്തയും, ബോണസും കമ്മീഷനും ഉൾപ്പെടുന്നതല്ല.

(എൽ) ''ക്ഷേമനിധി ഇൻസ്പെക്ടർ'' എന്നാൽ, 7–ാം വകുപ്പ് (1)–ാം ഉപവകുപ്പുപ്രകാരം നിയമിക്കപ്പെട്ട ക്ഷേമനിധി ഇൻസ്പെക്ടർ എന്നർത്ഥമാകുന്നു;

(എം) ഈ ആക്റ്റിൽ ഉപയോഗിച്ചിട്ടുള്ളതും എന്നാൽ നിർവ്വചിച്ചിട്ടില്ലാത്തതും 1939–ലെ മോട്ടോർ വാഹന ആക്റ്റിൽ (1939–ലെ 4–ാം കേന്ദ്ര ആക്റ്റ്) നിർവ്വചിച്ചിട്ടുള്ളതുമായ മറ്റെല്ലാ വാക്കുകൾക്കും പ്രയോഗങ്ങൾക്കും, ആ ആക്റ്റിൽ അവയ്ക്ക് യഥാക്രമം നൽകിയിട്ടുള്ള അർത്ഥം ഉണ്ടായിരിക്കുന്നതാണ്.

3. മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി.—(1) സർക്കാർ, തൊഴിലാളികൾക്കുവേണ്ടി ഈ ആക്റ്റുപ്രകാരം ഒരു നിധി രൂപീകരിക്കുന്നതിനുവേണ്ടി, കേരള മോട്ടോർ തൊഴിലാളി ക്ഷേമനിധി പദ്ധതി എന്നറിയപ്പെടുന്ന ഒരു പദ്ധതി ഗസററ് വിജ്ഞാപനംമൂലം ആവിഷ്ക്കരിക്കാവുന്നതും, പദ്ധതി ഉണ്ടാക്കിയതിനുശേഷം കഴിയുന്നത്രവേഗം ഈ ആക്റ്റിന്റെയും പദ്ധതിയുടെയും വ്യവസ്ഥകളനുസരിച്ച് ഒരു നിധി സ്ഥാപിക്കേണ്ടതുമാണ്.

(2) നിധി, ബോർഡിൽ നിക്ഷിപ്തമായിരിക്കേണ്ടതും ബോർഡിന്റെ ഭരണനിർവ്വഹണത്തിൽ ആയിരിക്കേണ്ടതുമാണ്.

(3) ഈ ആക്റ്റിലെ വ്യവസ്ഥകൾക്ക് വിധേയമായി, പട്ടികയിൽ പറഞ്ഞിരിക്കുന്ന എല്ലാമോ അല്ലെങ്കിൽ ഏതെങ്കിലുമോ കാര്യങ്ങൾക്കുവേണ്ടി പദ്ധതിയിൽ വ്യവസ്ഥ ചെയ്യാവുന്നതാണ്.

4. നിധിയിലേക്കുള്ള അംശദാനങ്ങൾ.—(1) നിധിയിലേക്ക് തൊഴിലുടമ നൽകേണ്ട അംശദാനം ഓരോ തൊഴിലാളിക്കും തൽസമയം നൽകേണ്ടുന്ന വേതനത്തിന്റെ എട്ടു ശതമാനവും തൊഴിലാളിയുടെ അംശദാനം അയാളെ സംബന്ധിച്ചിടത്തോളം തൊഴിലുടമ നൽകേണ്ടുന്ന സംഭാവനക്ക്, തുല്യമായിരിക്കേണ്ടതുമാണ്:

എന്നാൽ 1952–ലെ തൊഴിലാളികളുടെ പ്രോവിഡന്റ് ഫണ്ടുകളും പലവക വ്യവസ്ഥകളും ആക്റ്റിലെ (1952–ലെ 19–ാം കേന്ദ്ര ആക്റ്റ്) വ്യവസ്ഥകൾ ബാധകമാകുന്ന ഒരു മോട്ടോർ ട്രാൻസ്പോർട്ട് സംരംഭത്തെ ഈ ഉപവകുപ്പിലുള്ള യാതൊന്നും ബാധിക്കുന്നതല്ല.

(2) തൊഴിലുടമ, (1)–ാം ഉപവകുപ്പുപ്രകാരം കൊടുക്കേണ്ടുന്ന അംശദാനത്തിനുപുറമേ, ഓരോ തൊഴിലാളിക്കും തൽസമയം നൽകേണ്ടുന്ന വേതനത്തിന്റെ അഞ്ച് ശതമാനത്തിന് തുല്യമായ ഒരു തുക ഗ്രാററുവിററിയായി നിധിയിലേക്ക് അംശദാനം ചെയ്യേണ്ടതാണ്;

എന്നാൽ ഈ ഉപവകുപ്പിലുള്ള യാതൊന്നുംതന്നെ 1972–ലെ ഗ്രാററുവിററി നൽകൽ ആക്റ്റ് (1972–ലെ 39–ാം കേന്ദ്ര ആക്റ്റ്) ബാധകമാകുന്ന ഒരു മോട്ടോർ ട്രാൻസ്പോർട്ട് സംരംഭത്തിന് ബാധകമാകുന്നതല്ല.

(3) ഈ ആക്റ്റുപ്രകാരം നൽകേണ്ട ഏതെങ്കിലും അംശദാനത്തിന്റെ തുകയിൽ ഒരു രൂപയുടെ ഭിന്നം ഉൾപ്പെടുന്ന പക്ഷം, അങ്ങിനെയുള്ള ഭിന്നം ഏററവും അടുത്ത ഒരു രൂപയോ അരരൂപയോ കാൽരൂപയോ ആക്കിത്തീർക്കേണ്ടതാണ്.

5. പദ്ധതി ഭേദഗതി ചെയ്യൽ.—(1) സർക്കാരിന് ഗസററിൽ വിജ്ഞാപനംമൂലം പിൻകാലപ്രാബല്യത്തോടെയോ പൂർവ്വകാലപ്രാബല്യത്തോടെയോ പദ്ധതിയോട് എന്തെങ്കിലും കൂട്ടിച്ചേർക്കുകയോ പദ്ധതി ഭേദഗതി ചെയ്യുകയോ വ്യത്യാസപ്പെടുത്തുകയോ ചെയ്യാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഏതൊരു വിജ്ഞാപനവും അതു പുറപ്പെടുവിച്ചതിനുശേഷം കഴിയുന്നതുംവേഗം, നിയമസഭ സമ്മേളനത്തിൽ ആയിരിക്കുമ്പോൾ അതിനു മുമ്പാകെ, ആകെ പതിന്നാലു ദിവസ കാലത്തേക്ക്—അങ്ങനെയുള്ള കാലം ഒരു സമ്മേളനത്തിലോ തുടർച്ചയായുള്ള രണ്ടു സമ്മേളനത്തിലോ പെടാവുന്നതാണ്—വയ്ക്കേണ്ടതും, അപ്രകാരം അത് വയ്ക്കുന്ന സമ്മേളനമോ അതിനു തൊട്ടടുത്തുവരുന്ന സമ്മേളനമോ തീരുന്നതിനുമുമ്പ്, നിയമസഭ വിജ്ഞാപനത്തിൽ എന്തെങ്കിലും ഭേദഗതി വരുത്തുകയോ അഥവാ വിജ്ഞാപനം പുറപ്പെടുവിക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുന്നപക്ഷം, വിജ്ഞാപനത്തിന് അതിനുശേഷം, അതതുസംഗതി പോലെ, അങ്ങിനെ ഭേദഗതി ചെയ്തരൂപത്തിൽമാത്രം പ്രാബല്യം ഉണ്ടായിരിക്കുകയോ അല്ലെങ്കിൽ യാതൊരു പ്രാബല്യവുമില്ലാതിരിക്കുകയോ ചെയ്യുന്നതാണ്; എന്നിരുന്നാലും അങ്ങിനെയുള്ള ഏതെങ്കിലും ഭേദഗതിയോ റദ്ദാക്കലോ ആ വിജ്ഞാപനത്തിൻകീഴിൽ മുമ്പത്തെ ചെയ്ത യാതൊന്നിന്റെയും സാധുതയ്ക്കു ദൂഷ്യം വരാത്തവിധത്തിലായിരിക്കേണ്ടതാണ്.

6. ബോർഡ് രൂപീകരിക്കൽ.—(1) സർക്കാരിനു, ഗസററിൽ വിജ്ഞാപനംമൂലം നിധിയുടെ ഭരണനിർവ്വഹണത്തിനും നിധിയിൽനിന്നും ധനസഹായം ലഭിക്കുന്ന പ്രവർത്തനങ്ങൾക്കു മേൽനോട്ടം വഹിക്കുന്നതിനോ അവ നടത്തുന്നതിനോ അതിനും കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി ബോർഡ് എന്നറിയപ്പെടുന്ന ഒരു ബോർഡ് അപ്രകാരമുള്ള വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള തീയതി മുതൽ പ്രാബല്യത്തോടുകൂടി രൂപീകരിക്കാവുന്നതാണ്.

(2) ബോർഡ് മുൻപറഞ്ഞ പേരിൽ അറിയപ്പെടുന്ന ഒരു ഏകാംഗയോഗമായിരിക്കുന്നതും, അതിന് ശാശ്വത പിൻതുടർച്ചാവകാശവും ഒരു പൊതു മുദ്രയും ഉണ്ടായിരിക്കുന്നതും അതു പ്രസ്തുത പേരിൽ വ്യവഹാരം നടത്തേണ്ടതും വ്യവഹരിക്കപ്പെടേണ്ടതുമാകുന്നു.

(3) സർക്കാർ നിയമിക്കാവുന്നത്ര അംഗസംഖ്യയോടുകൂടിയ ഡയറക്ടർമാർ ബോർഡിൽ ഉണ്ടായിരിക്കേണ്ടതും പദ്ധതിയിൽ വ്യവസ്ഥ ചെയ്യാവുന്ന പ്രകാരമുള്ള രീതിയിൽ അവരെ തെരഞ്ഞെടുക്കേണ്ടതുമാണ്:

എന്നാൽ ബോർഡിൽ സർക്കാരിനേയും, തൊഴിലുടമകളേയും, തൊഴിലാളികളേയും തുല്യമായി പ്രതിനിധീകരിച്ചുകൊണ്ടുള്ള ഡയറക്ടർമാർ ഉണ്ടായിരിക്കേണ്ടതാണ്.

(4) ബോർഡിലെ ഒരു ഡയറക്ടറെ അതിന്റെ ചെയർമാനായി സർക്കാർ നിയമിക്കേണ്ടതാണ്.

(5) ബോർഡിലെ എല്ലാ ഡയറക്ടർമാരുടേയും പേര് സർക്കാർ ഗസററിൽ പ്രസിദ്ധപ്പെടുത്തേണ്ടതാണ്.

(6) പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കാവുന്നപ്രകാരമുള്ള രീതിയിൽ ബോർഡ് ഫണ്ടിന്റെ ഭരണനിർവ്വഹണം നടത്തേണ്ടതാണ്.

(7) ബോർഡിന് സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി, നിധിയുടെ കാര്യക്ഷമമായ ഭരണനിർവ്വഹണത്തിനുവേണ്ടി ആവശ്യമെന്നു അതു കരുതാവുന്നതുപോലെ, ഈ ആക്റ്റോ പദ്ധതിയോ പ്രകാരമുള്ള അതിന്റെ അധികാരങ്ങളും കൃത്യങ്ങളും അതിന്റെ ചെയർമാനോ മുഖ്യക്ഷേമനിധി ഇൻസ്പെക്ടർക്കോ ഇൻസ്പെക്ടർക്കോ അല്ലെങ്കിൽ ഏതെങ്കിലും ക്ഷേമനിധി ഇൻസ്പെക്ടർക്കോ അതു നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള നിയന്ത്രണങ്ങളും വ്യവസ്ഥകളും, വല്ലതുമുണ്ടെങ്കിൽ, അവയ്ക്ക് വിധേയമായി ഏല്പിച്ചുകൊടുക്കാവുന്നതാണ്:

എന്നാൽ ഹാജരായിരിക്കുന്ന എല്ലാ അംഗങ്ങളും അപ്രകാരം ഏല്പിച്ചുകൊടുക്കുന്നതിന് പിൻതുണ നല്കുന്നില്ലെങ്കിൽ ഈ ഉപവകുപ്പുപ്രകാരം ഏല്പിച്ചുകൊടുക്കാൻ പാടില്ലാത്തതാകുന്നു.

7. ഉദ്യോഗസ്ഥൻമാരുടെ നിയമനം.—(1) സർക്കാരിനു ഒരു മുഖ്യക്ഷേമനിധി ഇൻസ്പെക്ടറെയും മുഖ്യക്ഷേമനിധി ഇൻസ്പെക്ടറെ അദ്ദേഹത്തിന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിൽ സഹായിക്കുന്നതിന് ആവശ്യമെന്നു അവർ കരുതുന്നത്ര ക്ഷേമനിധി ഇൻസ്പെക്ടറൻമാരേയും നിയമിക്കാവുന്നതാണ്.

(2) മുഖ്യക്ഷേമനിധി ഇൻസ്പെക്ടർ ബോർഡിന്റെ മുഖ്യനിർവ്വഹണോദ്യോഗസ്ഥൻ ആയിരിക്കുന്നതാണ്.

(3) ബോർഡിന്, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടെ, ആവശ്യമെന്നു അതു കരുതുന്നപ്രകാരമുള്ള സ്റ്റാഫിനെ നിയമിക്കാവുന്നതാണ്.

(4) മുഖ്യക്ഷേമനിധി ഇൻസ്പെക്ടറുടേയും ക്ഷേമനിധി ഇൻസ്പെക്ടറൻമാരുടേയും തിരഞ്ഞെടുപ്പു രീതിയും ശമ്പളവും അലവൻസുകളും, അച്ചടക്കവും മററു സേവനവ്യവസ്ഥകളും സർക്കാർ നിർദ്ദേശിക്കാവുന്ന പ്രകാരമായിരിക്കുന്നതാണ്.

(5) ബോർഡ് നിയമിക്കുന്ന സ്റ്റാഫിന്റെ തിരഞ്ഞെടുപ്പ് രീതിയും ശമ്പളവും, അലവൻസുകളും, അച്ചടക്കവും മററു സേവന വ്യവസ്ഥകളും സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടെ ബോർഡു നിർദ്ദേശിക്കാവുന്ന പ്രകാരമായിരിക്കേണ്ടതാണ്.

8. തൊഴിലുടമകളിൽനിന്നും കിട്ടേണ്ട തുക നിർണ്ണയിക്കൽ.—(1) ഈ ആക്ടിലേയോ പദ്ധതിയിലേയോ വ്യവസ്ഥകൾ പ്രകാരം ഏതെങ്കിലും തൊഴിലുടമയിൽനിന്നും കിട്ടേണ്ട തുക ഉത്തരവുപ്രകാരം മുഖ്യക്ഷേമനിധി ഇൻസ്പെക്ടറോ ഇതിനുവേണ്ടി അദ്ദേഹത്തിനാൽ അധികാരപ്പെടുത്തപ്പെട്ട മററ് ഏതെങ്കിലും ക്ഷേമനിധി ഇൻസ്പെക്ടറോ തീരുമാനിക്കാവുന്നതും ഈ കാര്യത്തിനായി അദ്ദേഹത്തിന് ആവശ്യമെന്നു തോന്നുന്ന പ്രകാരമുള്ള അന്വേഷണം നടത്താവുന്നതുമാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള അന്വേഷണം നടത്തുന്ന ഏതൊരു ഉദ്യോഗസ്ഥനും, അപ്രകാരമുള്ള അന്വേഷണത്തിന്റെ ആവശ്യങ്ങൾക്കായി, താഴെപ്പറയുന്ന കാര്യങ്ങളിൽ, 1908-ലെ സിവിൽനടപടി നിയമപ്രകാരം (1908-ലെ 5-ാം കേന്ദ്ര ആക്റ്റ്) ഒരു വ്യവഹാരം വിചാരണചെയ്യുമ്പോൾ ഒരു സിവിൽ കോടതിയിൽ നിക്ഷിപ്തമായിരിക്കുന്ന അതേ അധികാരങ്ങൾ ഉണ്ടായിരിക്കുന്നതാണ്, അതായത്:—

(എ) ഏതെങ്കിലും ആൾ ഹാജരാകുന്നത് നിർബന്ധിക്കാനും അയാളെ സത്യം ചെയ്യിപ്പിച്ച് വിസ്തരിക്കാനും;

(ബി) രേഖകൾ കണ്ടെത്താനും ഹാജരാക്കാനും ആവശ്യപ്പെടാനും;

(സി) സത്യവാങ്മൂലപ്രകാരം തെളിവുകൾ സ്വീകരിക്കാനും;

(ഡി) സാക്ഷികളെ വിസ്തരിക്കുന്നതിനുള്ള കമ്മീഷനുകൾ പുറപ്പെടുവിക്കാനും.

(3) ഈ വകുപ്പുപ്രകാരമുള്ള ഏതെങ്കിലും അന്വേഷണം ഇൻഡ്യൻ ശിക്ഷാനിയമത്തിലെ (1860-ലെ 45-ാം കേന്ദ്ര ആക്റ്റ്) 193-ഉം 228-ാം വകുപ്പുകളുടെ അർത്ഥപരിധിക്കുള്ളിൽപ്പെടുന്നതും ആ നിയമത്തിന്റെ 196-ാം വകുപ്പിന്റെ ആവശ്യങ്ങൾക്കുവേണ്ടിയുള്ളതുമായ ഒരു ജുഡീഷ്യൽ നടപടിയായി കരുതേണ്ടതുമാകുന്നു.

(4) തൊഴിലുടമയ്ക്ക് പറയാനുള്ളത് പറയാൻ ന്യായമായ അവസരം നല്കാതെ (1)-ാം ഉപവകുപ്പുപ്രകാരം ഏതെങ്കിലും തൊഴിലുടമയിൽനിന്നും കിട്ടേണ്ടതുക നിർണ്ണയിച്ചുകൊണ്ടുള്ള യാതൊരു ഉത്തരവും പുറപ്പെടുവിക്കാൻ പാടുള്ളതല്ല.

(5) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു ഉത്തരവുമൂലം സങ്കടമനുഭവിക്കുന്ന ഏതൊരാളും, ഉത്തരവു കിട്ടിയ തീയതി മുതൽ അറുപതു ദിവസത്തിനകം, സർക്കാരിനോ അല്ലെങ്കിൽ ഈ ആവശ്യാർത്ഥം സർക്കാർ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള മററ് ഏതെങ്കിലും അധികാരസ്ഥനോ അപ്പീൽ ബോധിപ്പിക്കാവുന്നതും അപ്രകാരമുള്ള അപ്പീലിൻമേൽ സർക്കാരിന്റെയോ അപ്രകാരമുള്ള അധികാരസ്ഥന്റെയോ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

9. <u>അംശദാനം താൽക്കാലികമായി കണക്കാക്കൽ.</u>—(1) ഏതൊരു തൊഴിലുടമയും താൻ കൊടുക്കേണ്ടതായ തുകയെപ്പററി 8-ാം വകുപ്പുപ്രകാരം തീരുമാനിക്കുന്നതുവരെ, പ്രസ്തുത വകുപ്പുപ്രകാരമുള്ള ഏററവും പുതിയ നിർണ്ണയിക്കലനുസരിച്ച് തന്റെ മോട്ടോർ ട്രാൻസ്പോർട്ട് വ്യവസായത്തെ സംബന്ധിച്ചിടത്തോളം വാർഷികമായി കൊടുക്കേണ്ടുന്ന തുകയുടെ പന്ത്രണ്ടിൽ ഒരു ഭാഗത്തിന് തുല്യമായ ഒരു തുകയോ, അല്ലെങ്കിൽ പ്രസ്തുത വകുപ്പുപ്രകാരം താൻ കൊടുക്കേണ്ട തുക പ്രസ്തുത വകുപ്പു പ്രകാരം നേരത്തെ നിർണ്ണയിച്ചിട്ടില്ലെങ്കിൽ, തൊഴിലുടമയുടെ കണക്കുകൂട്ടൽ പ്രകാരം തന്റെ മോട്ടോർ ട്രാൻസ്പോർട്ട് വ്യവസായത്തെ സംബന്ധിച്ചിടത്തോളം വാർഷികമായി താൻ നൽകേണ്ടുന്ന തുകയുടെ പന്ത്രണ്ടിൽ ഒരു ഭാഗത്തിനു തുല്യമായ ഒരു തുകയോ മുൻകൂർ അംശദാനമായി നൽകേണ്ടതാണ്.

(2) തുടർന്നു വരുന്ന മാസത്തിന്റെ 5-ാമത്തെ ദിവസമോ അതിനു മുൻപോ ഒരു മാസത്തേയ്ക്കുള്ള മുൻകൂർ അംശദാനം കൊടുക്കേണ്ടതായി തീരുന്നതാണ്.

(3) പണം കൊടുക്കേണ്ടതായ തീയതിയിലോ അതിനു മുൻപോ മുൻകൂർ അംശദാനം നൽകിയിട്ടില്ലാത്ത പക്ഷം, കുടിശ്ശിക തുക കാണിച്ചുകൊണ്ടുള്ള ഒരു നോട്ടീസ് വീഴ്ചവരുത്തിയ ആളിന് ക്ഷേമനിധി ഇൻസ്പെക്ടർ അയയ്ക്കേണ്ടതും, അപ്രകാരമുള്ള നോട്ടീസ് കിട്ടി ഏഴു ദിവസത്തിനകം തുക അടയ്ക്കാതിരുന്നാൽ, അതു ഭൂമിയിന്മേലുള്ള പൊതു നികുതി കുടിശ്ശികയെന്നപോലെ വസൂലാക്കാവുന്നതുമാണ്.

(4) ഈ വകുപ്പുപ്രകാരം ഒരു വർഷത്തേക്ക് അടച്ച തുക ആ വർഷത്തേക്ക് 8-ാം വകുപ്പുപ്രകാരം നിർണ്ണയിക്കപ്പെട്ട തുകയിൽനിന്നും തട്ടിക്കഴിക്കേണ്ടതാണ്.

10. തൊഴിലുടമകളിൽ നിന്നും കിട്ടാനുള്ള പണം വസൂലാക്കുന്നതിന്റെ രീതി.—9-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം കൊടുക്കാനുള്ളതല്ലാത്ത, ഈ ആക്ടിലേയോ പദ്ധതിയിലേയോ വ്യവസ്ഥകൾ പ്രകാരം തൊഴിലുടമയിൽനിന്നും കിട്ടാനുള്ള ഏതെങ്കിലും തുക, ആ തുക കുടിശ്ശികയായിട്ടുണ്ടെങ്കിൽ, അതിന്മേൽ പ്രതിവർഷം ഒമ്പതു ശതമാനം നിരക്കിലുള്ള പലിശ സഹിതം ഭൂമിയിന്മേലുള്ള പൊതുനികുതി കുടിശ്ശികയെന്നപോലെ വസൂലാക്കാവുന്നതാണ്.

11. ജപ്തിചെയ്യലിനെതിരെ സംരക്ഷണം.—(1) നിധിയിൽ ഏതെങ്കിലും അംഗത്തിന്റെ പേരിൽ നില്ക്കുന്ന തുക ഏതെങ്കിലും രീതിയിൽ തിറുകൊടുക്കാവുന്നതോ ബാദ്ധ്യതപ്പെടുത്താവുന്നതോ അല്ലാത്തതും അംഗം കൊടുക്കേണ്ടിവരുന്ന ഏതെങ്കിലും കടമോ ബാദ്ധ്യതയോ സംബന്ധിച്ച ഏതെങ്കിലും കോടതിയുടെ ഏതെങ്കിലും വിധിയോ ഉത്തരവോ പ്രകാരമുള്ള ജപ്തിക്ക് വിധേയമല്ലാത്തതും, 1955-ലെ നിർദ്ധനത്വ ആക്റ്റ് (1956-ലെ II) പ്രകാരം നിയമിക്കപ്പെട്ട റിസീവർക്ക്, അപ്രകാരമുള്ള ഏതെങ്കിലും തുകയുടെ മേൽ അവകാശമോ അവകാശവാദമോ ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

(2) ഫണ്ടിൽ ഏതെങ്കിലും അംഗത്തിന് അയാളുടെ മരണസമയത്ത് അയാളുടെ പേരിൽ ഉള്ളതും അയാൾ നാമനിർദ്ദേശം ചെയ്തിട്ടുള്ള ആളിന് പദ്ധതി പ്രകാരം കൊടുക്കേണ്ടതുമായ ഏതെങ്കിലും തുക പദ്ധതി അധികാരപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും കിഴിവിന് വിധേയമായി, നാമനിർദ്ദേശം ചെയ്യപ്പെട്ട ആളിൽ നിക്ഷിപ്തമായിരിക്കുന്നതും മരിച്ചയാളോ അയാളുടെ മരണത്തിനുമുമ്പ് നാമനിർദ്ദേശം ചെയ്യപ്പെട്ട ആളോ വരുത്തിവച്ച കടത്തിൽനിന്നോ മറ്റ് ബാദ്ധ്യതയിൽനിന്നോ വിമുക്തമായിരിക്കുന്നതുമാണ്.

12. അംശദാനം നൽകലിന് മറ്റ് കടങ്ങൾക്ക് മീതെയുള്ള മുൻഗണന.—ഏതെങ്കിലും തൊഴിലുടമ നിർദ്ധനനാണെന്ന് തീർപ്പുകല്പിക്കപ്പെടുകയോ അല്ലെങ്കിൽ തൊഴിലുടമ ഒരു കമ്പനിയായിരിക്കുകയും, അങ്ങനെയുള്ള കമ്പനി നിർത്തലാക്കുന്നതിന് ഉത്തരവ് പുറപ്പെടുവിച്ചിരിക്കുകയുമോ ചെയ്യുന്നപക്ഷം ഈ ആക്റ്റുപ്രകാരമോ പദ്ധതി പ്രകാരമോ തൊഴിലുടമ നൽകേണ്ടതായ തുക, ബാദ്ധ്യത പ്രസ്തുത തീർപ്പിനോ അഥവാ നിർത്തലാക്കുന്നതിനുള്ള ഉത്തരവ് പുറപ്പെടുവിക്കുന്നതിനോ മുമ്പായി ഉണ്ടായിട്ടുള്ളതാണെങ്കിൽ, 1955-ലെ നിർദ്ധനത്വ ആക്റ്റ് (1956-ലെ II) 64-ാം വകുപ്പുപ്രകാരമോ അഥവാ 1956-ലെ കമ്പനി ആക്റ്റ് (1956-ലെ 1-ാം കേന്ദ്ര ആക്റ്റ്) 53-ാം

വകുപ്പുപ്രകാരമോ, അതതു സംഗതിപോലെ, നിർദ്ധനന്റെ വസ്തുക്കളിൻമേലുള്ള മററുള്ള കടങ്ങളേക്കാളുമോ അഥവാ നിർത്തലാക്കിക്കൊണ്ടിരിക്കുന്ന കമ്പനിയുടെ ആസ്തികളെക്കാളുമോ മുൻഗണന നൽകി കൊടുക്കേണ്ടുന്ന കടങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നതുമായി കരുതപ്പെടേണ്ടതാണ്.

13. വേതനം മുതലായവ തൊഴിലുടമ കുറയ്ക്കാൻ പാടില്ലെന്ന്.—യാതൊരു തൊഴിലുടമയും നിധിയിലേക്കുള്ള തന്റെ അംശദാനം നൽകേണ്ടുന്ന ബാദ്ധ്യതകൊണ്ടുമാത്രം, പദ്ധതി ബാധകമാകുന്ന ഏതെങ്കിലും തൊഴിലാളിയുടെ വേതനമോ അഥവാ തൊഴിലാളിയുടെ സ്പഷ്ടമോ വ്യംഗമോ ആയ നിയമനത്തിന്റെ വ്യവസ്ഥകൾ പ്രകാരം അയാൾക്കവകാശപ്പെട്ട ആനുകൂല്യങ്ങളുടെ മൊത്തം അളവിലോ പ്രത്യക്ഷമായോ പരോക്ഷമായോ കുറവു വരുത്താൻ പാടില്ലാത്തതാകുന്നു.

14. ബോർഡിന്റെ ഡയറക്ടർമാർ മുതലായവർ പബ്ലിക് സെർവന്റ്സ് ആയിരിക്കണമെന്ന്.—ബോർഡിലെ ഏതൊരു ഡയറക്ടറും മുഖ്യക്ഷേമനിധി ഇൻസ്പെക്ടറും, ഏതൊരു ക്ഷേമനിധി ഇൻസ്പെക്ടറും ഇൻഡ്യൻ ശിക്ഷാനിയമത്തിലെ (1860-ലെ 45-ാം കേന്ദ്ര ആക്റ്റ്) 21-ാം വകുപ്പിന്റെ അർത്ഥവ്യാപ്തിക്കുള്ളിൽപെടുന്ന ഒരു പബ്ലിക് സർവെന്റായി കരുതപ്പെടേണ്ടതാണ്.

15. പിഴകൾ.—(1) ഏതെങ്കിലും ആൾ ഈ ആക്റ്റുപ്രകാരമോ പദ്ധതിപ്രകാരമോ താൻ പണം നൽകേണ്ടതിൽനിന്നും ഒഴിവാകണമെന്ന ആവശ്യത്തിനായോ അഥവാ ഈ ആക്റ്റുപ്രകാരമോ പദ്ധതിപ്രകാരമോ പണം നൽകേണ്ടതിൽനിന്നും ഒഴിവാകുന്നതിൽ മറെറതെങ്കിലും ആളെ സഹായിക്കുന്നതിനായോ വ്യാജമായ ഏതെങ്കിലും സ്റ്റേററ്മെന്റോ തെററായ നിവേദനമോ മനഃപൂർവ്വം നൽകുകയോ അഥവാ നൽകുന്നതിനു ഇടയാക്കുകയോ ചെയ്താൽ അയാൾക്ക് ആറുമാസംവരെ വരാവുന്ന തടവോ, അല്ലെങ്കിൽ ആയിരം രൂപയോളം വരാവുന്ന പിഴയോ, അഥവാ ഇവ രണ്ടും കൂടിയതോ ആയ ശിക്ഷ നൽകേണ്ടതാണ്.

(2) ഈ ആക്റ്റിലെയോ അല്ലെങ്കിൽ പദ്ധതിയിലെയോ ഏതെങ്കിലും വ്യവസ്ഥകൾ ആരെങ്കിലും ലംഘിക്കുകയോ അല്ലെങ്കിൽ അനുസരിക്കുന്നതിൽ വീഴ്ച വരുത്തുകയോ ചെയ്താൽ, അയാൾക്കു ഈ ആക്റ്റ് മൂലമോ അതിൻകീഴിലോ മറെറതെങ്കിലും ശിക്ഷ നൽകുന്നതിന് മറെറവിടെയെങ്കിലും വ്യവസ്ഥ ചെയ്തിട്ടില്ലാത്തപക്ഷം, അപ്രകാരമുള്ള ലംഘനത്തിനോ അഥവാ അനുസരിക്കാതിരിക്കലിനോ മൂന്നുമാസംവരെ വരാവുന്ന തടവോ അല്ലെങ്കിൽ അഞ്ഞൂറു രൂപയോളം വരാവുന്ന പിഴയോ അല്ലെങ്കിൽ ഇവ രണ്ടും കൂടിയതോ ആയ ശിക്ഷ നൽകേണ്ടതാണ്.

(3) ഈ ആക്റ്റ് പ്രകാരം ശിക്ഷാർഹമാകുന്ന ഏതെങ്കിലും കുററം ജൂഡീഷ്യൽ ഫസ്റ്റ് ക്ലാസ് മജിസ്ട്രേറ്റ് കോടതിക്കു താഴെയുള്ള യാതൊരു കോടതിയും വിചാരണ ചെയ്യാൻ പാടുള്ളതല്ല.

(4) മുഖ്യക്ഷേമനിധി ഇൻസ്പെക്ടറുടെ മുൻകൂട്ടിയുള്ള അനുവാദത്തോടുകൂടി അപ്രകാരമുള്ള കുററത്തിനാധാരമായ വസ്തുക്കളുടെ രേഖാമൂലമുള്ള ഒരു റിപ്പോർട്ട് കൂടാതെ ഈ ആക്റ്റ് പ്രകാരം ശിക്ഷാർഹമാകുന്ന ഏതെങ്കിലും കുററത്തിൻമേൽ ഒരു കോടതിയും വിചാരണ ചെയ്യാൻ പാടുള്ളതല്ല.

G. 437/MC.

16. നേരത്തെതന്നെ കിഴിവു നടത്തിയിട്ടുള്ള തൊഴിലാളികളുടെ അംശദാനം അടയ്ക്കുന്നതിൽ വീഴ്ചവരുത്തുന്നതിനുള്ള വർദ്ധിപ്പിച്ച ശിക്ഷ.—(1) ഈ ആക്റ്റിലെയോ പദ്ധതിയിലെയോ വ്യവസ്ഥകളനുസരിച്ച് തൊഴിലാളികളുടെ വേതനത്തിൽനിന്നും തൊഴിലാളികളുടെ അംശദാനത്തിന്റെ വിഹിതം കുറച്ചശേഷം അതു നിധിയിലേക്കു നൽകുന്നതിൽ ആരെങ്കിലും വീഴ്ച വരുത്തുന്നപക്ഷം, അയാൾക്കു ഒരു വർഷം വരെ വരാവുന്ന കാലത്തേക്കുള്ള തടവോ—എന്നാൽ അത് മൂന്നു മാസത്തിൽ കുറയാൻ പാടില്ലാത്തതാണ്—നാലായിരം രൂപയോളം വരാവുന്ന പിഴയോ ശിക്ഷ നൽകേണ്ടതാണ്.

എന്നാൽ കോടതിക്ക്, വിധിന്യായത്തിൽ പറയേണ്ടുന്ന മതിയായ പ്രത്യേക കാരണങ്ങളിന്മേൽ മൂന്നു മാസത്തിൽ കുറവായ കാലത്തേക്കുള്ള തടവു ശിക്ഷ നൽകാവുന്നതാണ്.

(2) 1973-ലെ ക്രിമിനൽ നടപടി നിയമത്തിൽ (1974-ലെ 2-ാം കേന്ദ്ര ആക്റ്റ്) എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പു പ്രകാരമുള്ള കുറ്റം സംബന്ധിച്ച് പോലീസിന് നേരിട്ട് കേസ് എടുക്കാവുന്നതായിരിക്കും.

17. രണ്ടാമത്തേതോ പിന്നീടുള്ളതോ ആയ കുറ്റത്തിനുള്ള വർദ്ധിപ്പിച്ച ശിക്ഷ.—ഈ ആക്റ്റ് പ്രകാരം ശിക്ഷാർഹമാകുന്ന ഒരു കുറ്റത്തിന് ഒരു കോടതിയാൽ കുറ്റസ്ഥാപിതനായ ആരെങ്കിലും അതേകുറ്റം വീണ്ടും ചെയ്യുകയാണെങ്കിൽ അപ്രകാരമുള്ള ഓരോ അനന്തര കുറ്റത്തിനും അയാൾക്കു ഒരു വർഷംവരെ വരാവുന്ന കാലത്തേക്കുള്ള തടവും—എന്നാൽ അത് മൂന്നു മാസത്തിൽ കുറയാൻ പാടുള്ളതല്ല—നാലായിരം രൂപയോളം വരാവുന്ന പിഴയും ശിക്ഷ നൽകേണ്ടതാണ്.

എന്നാൽ കോടതിക്ക്, വിധിന്യായത്തിൽ പറയേണ്ടുന്ന മതിയായ പ്രത്യേക കാരണങ്ങളിന്മേൽ മൂന്നു മാസത്തിൽ കുറവായ കാലത്തേയ്ക്കുള്ള തടവു ശിക്ഷ നൽകാവുന്നതാണ്.

18. കമ്പനികൾ ചെയ്യുന്ന കുറ്റങ്ങൾ.—ഈ ആക്റ്റിൻ കീഴിൽ ഒരു കുറ്റം ഒരു കമ്പനി ചെയ്യുന്നപക്ഷം, കുറ്റം ചെയ്ത സമയം കമ്പനിയുടെ ഇടപാടുകൾ നടത്തുന്നതിന് ചാർജ്ജ് വഹിക്കുകയും കമ്പനിയോട് ഉത്തരവാദിത്വം വഹിക്കുകയും ചെയ്ത ഓരോ ആളും, കമ്പനിയും, കുറ്റം ചെയ്തതായി കരുതപ്പെടേണ്ടതും അതനുസരിച്ച് അയാൾക്കോ ആ കമ്പനിക്കോ എതിരായി നടപടി എടുക്കപ്പെടുന്നതും ശിക്ഷിക്കപ്പെടുന്നതുമാണ്.

എന്നാൽ തന്റെ അറിവ് കൂടാതെയാണ് കുറ്റം ചെയ്തതെന്നോ അഥവാ അപ്രകാരമുള്ള കുറ്റം ചെയ്യുന്നതു തടയുന്നതിന് വേണ്ടത്ര എല്ലാ ജാഗ്രതയും താൻ പുലർത്തിയിരുന്നുവെന്നോ അയാൾ തെളിയിച്ചാൽ, ഈ ഉപവകുപ്പിൽ അടങ്ങിയിട്ടുള്ള യാതൊന്നുംതന്നെ അങ്ങനെയുള്ള യാതൊരാളേയും ശിക്ഷയ്ക്കു വിധേയനാക്കുന്നതല്ല.

(2) (1)-ാം ഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, ഈ ആക്റ്റിൻകീഴിലുള്ള ഏതെങ്കിലും കുറ്റം ഒരു കമ്പനി ചെയ്തിരിക്കുകയും ആ കുറ്റം കമ്പനിയുടെ ഏതെങ്കിലും ഡയറക്ടറുടേയോ, മാനേജരുടേയോ, സെക്രട്ടറിയുടേയും മറ്റ് ഉദ്യോഗസ്ഥന്റെയോ സമ്മതത്തോടെ മൗനാനുവാദ

മയോ ചെയ്തതാണെന്നോ അഥവാ അയാളുടെ ഉപേക്ഷയാൽ ചെയ്യപ്പെട്ടതാണെന്നോ തെളിയിക്കുന്നപക്ഷം അങ്ങനെയുള്ള ഡയറക്ടറോ, മാനേജറോ, സെക്രട്ടറിയോ അല്ലെങ്കിൽ മററ് ഉദ്യോഗസ്ഥനോ ആ കുററം ചെയ്തതായി കരുതപ്പെടുന്നതും അതനുസരിച്ച് അയാൾക്കെതിരെ നടപടിയെടുക്കപ്പെടുന്നതിനും ശിക്ഷിക്കപ്പെടുന്നതിനും അയാൾ വിധേയനായിരിക്കുന്നതുമാണ്.

വിശദീകരണം.—ഈ വകുപ്പിന്റെ ആവശ്യങ്ങൾക്കായി,—

(എ) ''കമ്പനി'' എന്നാൽ ഏതെങ്കിലും ഏകാംഗയോഗമെന്നർത്ഥമാകുന്നതും അതിൽ ഒരു കച്ചവടയോഗമോ വ്യക്തികളുടെ മററു സംഘമോ ഉൾപ്പെടുന്നതുമാകുന്നു.

(ബി) ഒരു കച്ചവടയോഗത്തെ സംബന്ധിച്ച് ''ഡയറക്ടർ'' എന്നാൽ ആ കച്ചവടയോഗത്തിലെ ഒരു പങ്കാളി എന്നർത്ഥമാകുന്നു.

19. സർക്കാരിന്റെ നിർദ്ദേശങ്ങൾ.—(1) ബോർഡുമായി കൂടിയാലോചിച്ചതിനുശേഷം, ബോർഡ് അനുസരിക്കേണ്ടുന്ന പൊതു നിർദ്ദേശങ്ങൾ സർക്കാർ ബോർഡിനു നല്കാവുന്നതാണ്.

(2) ഈ ആക്ററ് പ്രകാരമുള്ള അതിന്റെ അധികാരങ്ങൾ വിനിയോഗിക്കുന്നതിലും കർത്തവ്യങ്ങൾ നിർവഹിക്കുന്നതിലും സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുവാദം കൂടാതെ ബോർഡ് (1)-ാം ഉപവകുപ്പ് പ്രകാരം പുറപ്പെടുവിച്ചിട്ടുള്ള ഏതെങ്കിലും പൊതു നിർദ്ദേശങ്ങളിൽ നിന്നും വ്യതിചലിക്കാൻ പാടുള്ളതല്ല.

20. അന്വേഷണത്തിനു ഉത്തരവിടുന്നതിനുള്ള അധികാരം.—(1) ബോർഡിന്റെ പ്രവർത്തനത്തെ കുറിച്ച് അന്വേഷിക്കുന്നതിനും സർക്കാരിലേക്ക് റിപ്പോർട്ട് സമർപ്പിക്കുന്നതിനും സർക്കാരിന് ഏതു സമയത്തും ഏത് ആളെയും നിയമിക്കാവുന്നതാണ്.

(2) അങ്ങിനെ നിയമിക്കപ്പെടുന്ന ആൾക്ക് അന്വേഷണത്തിന്റെ ശരിയായ നിർവഹണത്തിനുള്ള എല്ലാ സൗകര്യങ്ങളും ബോർഡ് ചെയ്തുകൊടുക്കേണ്ടതും അദ്ദേഹം ആവശ്യപ്പെടുന്നതുപോലെ അദ്ദേഹത്തിനു വേണ്ടുന്ന ബോർഡിന്റെ പക്കലുള്ള അപ്രകാരമുള്ള പ്രമാണങ്ങളും കണക്കുകളും വിവരങ്ങളും നല്കേണ്ടതുമാണ്.

21. ബോർഡിനെ അതിലംഘിക്കുന്നതിനുള്ള അധികാരം.—20-ാം വകുപ്പ് പ്രകാരമുള്ള റിപ്പോർട്ട് പരിഗണിക്കുമ്പോഴോ അഥവാ മററ് പ്രകാരമോ ഈ ആക്ററിലേയോ പദ്ധതിയിലേയോ വ്യവസ്ഥകൾമൂലമോ പ്രകാരമോ അതിൻമേൽ ചുമത്തിയിട്ടുള്ള കർത്തവ്യങ്ങൾ നിർവഹിക്കുന്നതിൽ ബോർഡ് തുടർച്ചയായി വീഴ്ച വരുത്തിയിട്ടുള്ളതായോ അല്ലെങ്കിൽ അതിന്റെ അധികാരങ്ങൾ അതിരുകടന്നതായോ ദുർവിനിയോഗം ചെയ്തതായോ സർക്കാരിന് അഭിപ്രായമുണ്ടെങ്കിൽ, ഗസററിലെ വിജ്ഞാപനംമൂലം, സർക്കാരിന് വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള ആറു മാസത്തിൽ കവിയാതെയുള്ള സമയത്തേക്ക് ബോർഡിനെ അതിലംഘിക്കാവുന്നതാണ്:

എന്നാൽ, ഈ ഉപവകുപ്പുപ്രകാരമുള്ള ഒരു വിജ്ഞാപനം പുറപ്പെടുവിക്കുന്നതിന് മുൻപ്, ബോർഡിനെ അതിലംഘിക്കാതിരിക്കാനുള്ള കാരണം ബോധിപ്പിക്കുന്നതിന് ന്യായമായ അവസരം ബോർഡിന് കൊടുക്കേണ്ടതും

ബോർഡിന്റെ വിശദീകരണങ്ങളും ആക്ഷേപങ്ങളും വല്ലതുമുണ്ടെങ്കിൽ അത് പരിഗണിക്കേണ്ടതുമാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു വിജ്ഞാപനം പ്രസിദ്ധീകരിക്കുന്നതിൻമേൽ,—

(എ) ബോർഡിലെ എല്ലാ ഡയറക്ടർമാരും അപ്രകാരമുള്ള വിജ്ഞാപനത്തിന്റെ തീയതി മുതൽ, അപ്രകാരമുള്ള ഡയറക്ടർസ്ഥാനം ഒഴിയേണ്ടതും;

(ബി) ബോർഡിന് വിനിയോഗിക്കാവുന്നതോ നിർവ്വഹിക്കാവുന്നതോ ആയ എല്ലാ അധികാരങ്ങളും കർത്തവ്യങ്ങളും, അതിലംഘന സമയത്ത്, വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള ഉദ്യോഗസ്ഥനോ ഉദ്യോഗസ്ഥൻമാരോ വിനിയോഗിക്കുകയോ നിർവ്വഹിക്കുകയോ ചെയ്യേണ്ടതും;

(സി) അതിലംഘനസമയത്ത്, ബോർഡിൽ നിക്ഷിപ്തമായിട്ടുള്ള എല്ലാ നിധികളും മററ് സ്വത്തുക്കളും സർക്കാരിൽ നിക്ഷിപ്തമായിരിക്കുന്നതുമാണ്.

(3) അതിലംഘനസമയം തീരുമ്പോൾ 6-ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരം സർക്കാർ ബോർഡ് പുന:സംഘടിപ്പിക്കേണ്ടതാണ്.

22. <u>ഉത്തമവിശ്വാസത്തിൽ എടുത്ത നടപടി സംരക്ഷിക്കൽ.</u>—ഈ ആക്റ്റ് പ്രകാരമോ അതിൻകീഴിൽ ഉണ്ടാക്കപ്പെട്ട ഏതെങ്കിലും ചട്ടപ്രകാരമോ അല്ലെങ്കിൽ പദ്ധതി പ്രകാരമോ ഉത്തമ വിശ്വാസത്തിൽ ചെയ്തതോ അഥവാ ചെയ്യാനുദ്ദേശിച്ചതോ ആയ ഏതെങ്കിലും സംഗതിയെ സംബന്ധിച്ച് ബോർഡിലെ ഏതെങ്കിലും ഡയറക്ടർക്കോ, മുഖ്യക്ഷേമനിധി ഇൻസ്പെക്ടർക്കോ മററതെങ്കിലും ആൾക്കോ എതിരായി യാതൊരു വ്യവഹാരമോ മററു നിയമ നടപടിയോ സ്വീകാര്യമായിരിക്കുന്നതല്ല.

23. <u>സിവിൽ കോടതികളുടെ അധികാര പരിധിക്കുള്ള നിരോധനം.</u>—ഈ ആക്റ്റോ, പദ്ധതിയോമൂലമോ അതിൻകീഴിലോ സർക്കാരോ, ബോർഡോ, മുഖ്യക്ഷേമനിധി ഇൻസ്പെക്ടറോ മററതെങ്കിലും ക്ഷേമനിധി ഇൻസ്പെക്ടറോ തീർപ്പാക്കേണ്ടതോ തീരുമാനിക്കേണ്ടതോ അഥവാ കൈകാര്യം ചെയ്യേണ്ടതോ ആയ ഏതെങ്കിലും പ്രശ്നം തീർപ്പാക്കുന്നതിനോ തീരുമാനിക്കുന്നതിനോ കൈകാര്യം ചെയ്യുന്നതിനോ അഥവാ ഏതെങ്കിലും സംഗതിയിൽ തീരുമാനമെടുക്കുന്നതിനോ യാതൊരു സിവിൽക്കോടതിക്കും അധികാരമുണ്ടായിരിക്കുന്നതല്ല.

24. <u>നാട്ടാചാരപ്രകാരമോ, ഉടമ്പടി പ്രകാരമോ രൂപീകരിച്ച ക്ഷേമനിധികൾ കൈമാററം നടത്തുന്നതിനും നിക്ഷിപ്തമാക്കുന്നതിനുമുള്ള പ്രത്യേക വ്യവസ്ഥകൾ.</u>—ഈ ആക്റ്റിന്റെ പ്രാരംഭത്തീയതിക്ക് മുമ്പ് നാട്ടാചാരപ്രകാരമോ, ഉടമ്പടിപ്രകാരമോ സ്ഥാപിച്ചതും ജീവനക്കാരുടെ പേരിൽ അപ്രകാരമുള്ള തീയതിയിൽ നിൽക്കുന്നതുമായ എല്ലാ ക്ഷേമനിധികളും, തൽസമയം പ്രാബല്യത്തിലിരിക്കുന്ന ഏതെങ്കിലും നിയമത്തിലോ അഥവാ ഏതെങ്കിലും കരണത്തിലോ മററ് പ്രമാണത്തിലോ വിപരീതമായി എന്തുതന്നെ അടങ്ങിയിരുന്നാലും, 3-ാം വകുപ്പ് പ്രകാരം സ്ഥാപിച്ച നിധിയിലേക്ക് മാററപ്പെടുന്നതും അതിൽ നിക്ഷിപ്തമായിത്തീരുന്നതും നിധിയിൽ ആയതിലേക്ക് അർഹരായിട്ടുള്ള തൊഴിലാളികളുടെ കണക്കിലേക്ക് വരവു കൊള്ളിക്കേണ്ടതുമാണ്.

25. ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—(1) ഈ ആക്ററിലെ വ്യവസ്ഥകൾ പ്രാബല്യത്തിൽ കൊണ്ടുവരുന്നതിന് ഗസററിൽ വിജ്ഞാപനംമൂലം സർക്കാരിന് ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) ഈ വകുപ്പുപ്രകാരം ഉണ്ടാക്കിയ ഏതൊരു ചട്ടവും അതുണ്ടാക്കിയശേഷം കഴിയുന്നത്രവേഗം, നിയമസഭ യോഗം ചേർന്നിരിക്കുമ്പോൾ അതിന്റെ മുമ്പാകെ ആകെ പതിന്നാല് ദിവസത്തേക്ക്—അത് ഒരു സമ്മേളനത്തിലോ തുടർച്ചയായുള്ള രണ്ടു സമ്മേളനങ്ങളിലോ പെടാം—വയ്ക്കേണ്ടതും, അപ്രകാരം അതു വയ്ക്കുന്ന സമ്മേളനമോ അതിനുതൊട്ടടുത്ത് വരുന്ന സമ്മേളനമോ അവസാനിക്കുന്നതിന് മുമ്പ്, നിയമസഭ ചട്ടത്തിൽ വല്ല മാററവും വരുത്തുകയോ അല്ലെങ്കിൽ ചട്ടം ഉണ്ടാക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുന്നപക്ഷം, ആ ചട്ടത്തിന് അതിനുശേഷം, അതതു സംഗതിപോലെ, അങ്ങനെ ഭേദപ്പെടുത്തിയ രൂപത്തിൽമാത്രം പ്രാബല്യമുണ്ടായിരിക്കുന്നതോ അഥവാ യാതൊരു പ്രാബല്യവും ഇല്ലാതിരിക്കുന്നതോ ആകുന്നു; എന്നിരുന്നാലും അങ്ങനെയുള്ള ഏതെങ്കിലും ഭേദപ്പെടുത്തലോ ദുർബലപ്പെടുത്തലോ ആ ചട്ടപ്രകാരം മുമ്പ് ചെയ്തതായ യാതൊന്നിന്റെയും സാധുതയ്ക്ക് ദൂഷ്യം വരുത്താത്തവിധത്തിലായിരിക്കേണ്ടതുമാണ്.

26. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി ഓർഡിനൻസ് (1984-ലെ 4) ഇതിനാൽ റദ്ദാക്കുന്നു.

(2) അപ്രകാരം റദ്ദാക്കിയിരുന്നാൽക്കൂടി, പ്രസ്തുത ഓർഡിനൻസുമൂലം ചെയ്ത ഏതെങ്കിലും കാര്യമോ അല്ലെങ്കിൽ എടുത്ത ഏതെങ്കിലും നടപടിയോ ഈ ആക്ററ്മൂലം ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതപ്പെടേണ്ടതാണ്.

## പട്ടിക

[3 (3)-ാം വകുപ്പു നോക്കുക]

## പദ്ധതിയിൽ വ്യവസ്ഥയുണ്ടാക്കാവുന്ന കാര്യങ്ങൾ

1. തൊഴിലുടമകളും തൊഴിലാളികൾ (നേരിട്ടോ ഏജൻസിവഴിയോ എങ്ങനെ നിയമിക്കപ്പെട്ടതായാലും)—അവരോ അവർക്കുവേണ്ടിയോ—നിധിയിലേക്ക് അംശദാനം നൽകേണ്ട സമയവും രീതിയും— 4-ാം വകുപ്പുപ്രകാരം ഒരു തൊഴിലാളി നൽകുന്ന അംശദാനവും അംശദാനം വസൂലാക്കേണ്ടുന്ന രീതിയും.

2. നിധിയുടെ ഭരണ നിർവ്വഹണച്ചെലവ് നേരിടുന്നതിന് ആവശ്യമാകുന്നതു പോലെ തൊഴിലുടമ നൽകുന്ന തുകയും അപ്രകാരമുള്ള തുക നൽകേണ്ടതിന്റെ നിരക്കും അതിനുള്ള രീതിയും.

3. ബോർഡിനെ സഹായിക്കുന്നതിനുള്ള ഏതെങ്കിലും കമ്മിററിയുടെ രൂപീകരണം.

4. കണക്ക് സൂക്ഷിക്കേണ്ടതിന്റെ രീതി, സർക്കാർ പുറപ്പെടുവിച്ച ഏതെങ്കിലും നിർദ്ദേശങ്ങളോ അഥവാ നിർദ്ദേശിച്ച ഏതെങ്കിലും നിബന്ധനകളോ അനുസരിച്ച് നിധിയുടെ പണം നിക്ഷേപിക്കുന്നത്, ബഡ്ജററ് തയ്യാറാക്കൽ, കണക്കുകളുടെ ആഡിററും സർക്കാരിലേക്ക് റിപ്പോർട്ട് സമർപ്പിക്കലും.

5. ഏതു നിബന്ധനകൾ പ്രകാരമാണ് നിധിയിൽനിന്നും പണം പിൻവലിക്കുന്നത് അനുവദിക്കാവുന്നത് അതിന്റെയും കണ്ടുകെട്ടലോ ഏതെങ്കിലും കിഴിവോ ചെയ്യാവുന്നത് അതിന്റേയും വ്യവസ്ഥകളും അപ്രകാരമുള്ള കിഴിവിന്റേയോ പിഴയുടേയോ പരമാവധി തുകയും.

6. ബോർഡുമായി കൂടിയാലോചിച്ചുകൊണ്ട് സർക്കാർ അംഗങ്ങൾക്കു നൽകാവുന്ന പലിശനിരക്ക് നിർണ്ണയിക്കുന്നത്.

7. ആവശ്യപ്പെടുമ്പോഴെല്ലാം ഒരു തൊഴിലാളി തന്നെ സംബന്ധിച്ചും തന്റെ കുടുംബത്തെ സംബന്ധിച്ചുമുള്ള വിവരങ്ങൾ നൽകേണ്ടതിന്റെ ഫാറം.

8. ഒരു അംഗത്തിന്റെ മരണശേഷം അയാളുടെ പേരിലുള്ള തുക സ്വീകരിക്കുന്നതിനുള്ള ആളെ നാമനിർദ്ദേശം ചെയ്യുന്നതും അപ്രകാരമുള്ള നാമനിർദ്ദേശം റദ്ദാക്കുകയോ വ്യത്യാസപ്പെടുത്തുകയോ ചെയ്യുന്നതും.

9. തൊഴിലാളികളെ സംബന്ധിച്ച് സൂക്ഷിക്കേണ്ട രജിസ്റ്ററുകളും റിക്കാർഡുകളും തൊഴിലുടമകളോ ഏജൻസികളോ നൽകേണ്ട റിട്ടേണുകളും.

10. ഏതെങ്കിലും തൊഴിലാളിയെ തിരിച്ചറിയുന്നതിനുവേണ്ടിയുള്ള ഏതെങ്കിലും ഐഡന്റിറ്റി കാർഡിന്റെയോ ചിഹ്നത്തിന്റെയോ തകിടിന്റെയോ മാതൃക അഥവാ ഡിസൈൻ—അത് നൽകുന്നതും, സൂക്ഷിക്കുന്നതും മാറ്റി പകരം കൊടുക്കുന്നതും.

11. പട്ടികയിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും ഉദ്ദേശങ്ങൾക്കുവേണ്ടി ചുമത്തേണ്ട ഫീസ്.

12. നിധിയിൽനിന്നും ലൈഫ് ഇൻഷ്വറൻസിലേക്കുള്ള പ്രീമിയം അടയ്ക്കുന്നതിന് ഒരു അംഗത്തെ അനുവദിക്കുന്നതിനുള്ള നിബന്ധനകൾ.

13. ഈ ആക്റ്റുപ്രകാരം നിയമിക്കപ്പെട്ടിട്ടുള്ള ഉദ്യോഗസ്ഥൻമാർക്ക് വിനിയോഗിക്കാവുന്ന കൂടുതൽ അധികാരങ്ങൾ ഏതെങ്കിലും ഉണ്ടെങ്കിൽ, അത്.

14. ബോർഡിന്റെ ഡയറക്ടർമാരെ തെരഞ്ഞെടുക്കേണ്ടതിന്റെയും നിയമിക്കേണ്ടതിന്റെയും രീതി.

15. ഈ ആക്റ്റുപ്രകാരം നിയമിക്കപ്പെട്ടിട്ടുള്ള ഉദ്യോഗസ്ഥൻമാരുടെ സേവനത്തിന്റേയും കർത്തവ്യങ്ങളുടെയും വേതനത്തിന്റെയും നിബന്ധനകൾ

16. 24-ാം വകുപ്പുപ്രകാരം നിക്ഷിപ്തമായ ക്ഷേമനിധി, നിധിയിൽ അവകാശമുള്ള തൊഴിലാളികളുടെ കണക്കിലേക്കു കൊണ്ടുവരുന്നതിനും ക്രെഡിറ്റുചെയ്യുന്നതിനുമുള്ള രീതി.

17. അംഗങ്ങൾക്കു നൽകാവുന്ന ഗ്രാറ്റുവിറ്റിയുടെ നിരക്കും അപ്രകാരം നൽകുന്നതിന്റെ നിബന്ധനകളും.

18. ബോർഡിന് ചെല്ലേണ്ട ഏതെങ്കിലും തുക എഴുതിത്തള്ളാവുന്നതിനുള്ള നിബന്ധനകൾ.

19. പദ്ധതിയിൽ വ്യവസ്ഥ ചെയ്യേണ്ടതോ പദ്ധതി നടപ്പിലാക്കുന്നതിനുവേണ്ടി ആവശ്യമായതോ ഉചിതമായതോ ആയ മറ്റേതെങ്കിലും കാര്യം.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്ത് ഇപ്പോൾ സ്വകാര്യമേഖലയിലുള്ള മോട്ടോർ ട്രാൻസ്പോർട്ട് വ്യവസായരംഗത്ത് ധാരാളം തൊഴിലാളികൾ ജോലിനോക്കിവരുന്നു. 1952-ലെ തൊഴിലാളി പ്രോവിഡന്റ് ഫണ്ട് പലവക വ്യവസ്ഥകൾ ആക്ടിന്റെയും 1972-ലെ ഗ്രാറ്റുവിറ്റി നൽകൽ ആക്ടിന്റെയും പരിധിയിൽ വരാത്തവരായ സ്വകാര്യമേഖലയിലെ മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളികളുടെ ക്ഷേമാഭിവൃദ്ധിക്ക് ഒരു നിധി രൂപീകരിക്കുന്നതിനുവേണ്ടി വ്യവസ്ഥ ചെയ്യുന്നത് ആവശ്യമാണെന്ന് സർക്കാർ കരുതുന്നു.

2. മുകളിൽപ്പറഞ്ഞ ആവശ്യത്തിനുവേണ്ടിയുള്ള ഒരു ബിൽ ഏഴാം കേരള നിയമസഭയുടെ 53-ാം നമ്പർ ബില്ലായി പ്രസിദ്ധീകരിച്ചിരുന്നു. എന്നാൽ 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച നിയമസഭയുടെ സമ്മേളനകാലത്ത് ആ ബിൽ അവതരിപ്പിക്കുന്നതിനും പാസ്സാക്കുന്നതിനും സാധിച്ചില്ല.

3. നിർദ്ദിഷ്ട നിയമനിർമ്മാണം മോട്ടോർ ട്രാൻസ്പോർട്ട് വ്യവസായത്തിൽ ഏർപ്പെട്ടിരിക്കുന്ന തൊഴിലാളികളുടെ ഗുണത്തിനുള്ള ഒരു സാമൂഹ്യ ക്ഷേമനടപടി ആയതിനാലും നിയമനിർമ്മാണത്തിനുള്ള കാലതാമസം തൊഴിലാളികളുടെ താൽപ്പര്യത്തിനു ഹാനികരമാകുമെന്നതിനാലും, കേരള നിയമസഭ സമ്മേളനത്തിൽ അല്ലാത്തതിനാലും മുകളിൽപ്പറഞ്ഞ ലക്ഷ്യം നേടുന്നതിനുവേണ്ടി 1984-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി ഓർഡിനൻസ് (1984-ലെ 4) 1984 ജനുവരി 4-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

4. സംസ്ഥാന നിയമസഭയുടെ ഒരു ആക്ടുമൂലം 1984-ലെ 4-ാം നമ്പർ ഓർഡിനൻസിനുപകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

നിധിയുടെ ഭരണ നിർവഹണത്തിനുവേണ്ടിയും നിധിയിൽനിന്നു സഹായം നൽകിയിട്ടുള്ള പ്രവർത്തനങ്ങൾക്ക് മേൽനോട്ടം വഹിക്കുന്നതിനോ നടപ്പാക്കുന്നതിനോ വേണ്ടിയും ഒരു ബോർഡ് രൂപീകരിക്കുന്നതിനുവേണ്ടി വ്യവസ്ഥചെയ്യുന്നതിന് ബില്ലിലെ 6-ാം ഖണ്ഡംകൊണ്ടുദ്ദേശിക്കുന്നു. ഒരു മുഖ്യക്ഷേമനിധി ഇൻസ്പെക്ടറെയും അദ്ദേഹത്തെ സഹായിക്കുന്നതിന് ആവശ്യമെന്ന് സർക്കാർ കരുതുന്നത്ര ക്ഷേമനിധി ഇൻസ്പെക്ടർമാരെയും നിയമിക്കുന്നതിന് വ്യവസ്ഥചെയ്യുന്നതിന് 7-ാം ഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. മുഖ്യക്ഷേമനിധി ഇൻസ്പെക്ടറുടെയും ക്ഷേമനിധി ഇൻസ്പെക്ടർമാരുടെയും ശമ്പളവും അലവൻസുകളും ഉൾപ്പെടെയുള്ള ഭരണപരമായ ചെലവുകൾ ആക്ടുപ്രകാരം രൂപീകരിക്കേണ്ട നിധിയിൽനിന്നു അന്തിമമായി നേരിടേണ്ടതാണെങ്കിലും, ഈ ആവശ്യത്തിന് സംസ്ഥാനത്തിന്റെ സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ലെങ്കിലും, നിധിയുടെ ഭരണത്തിനുവേണ്ടിയുള്ള പ്രാഥമിക ചെലവുകൾ നേരിടുന്നതിന് സർക്കാരിൽനിന്നും വായ്പയായി ഒരു ലക്ഷം രൂപ മുൻകൂറായി ആവശ്യമായി വരാവുന്നതാണ്. പിന്നീട് നിധി സ്വയംപര്യാപ്തമാകുമ്പോൾ പ്രസ്തുത വായ്പ തിരിച്ചടയ്ക്കാൻ കഴിയുന്നതാണ്.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡം

ഗസററ് വിജ്ഞാപനംമൂലം സർക്കാർ നിശ്ചയിക്കാവുന്ന തീയതിയിൽ ആക്ററ് പ്രാബല്യത്തിൽ കൊണ്ടുവരാൻ സർക്കാരിനെ അധികാരപ്പെടുത്താനായി ബില്ലിലെ 1—ാം ഖണ്ഡം (3)—ാം ഉപഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു.

2. ആക്ററുപ്രകാരം ഒരു നിധി രൂപീകരിക്കാൻ കേരള മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളി ക്ഷേമനിധി പദ്ധതി എന്നു പേർ പറയുന്ന ഒരു പദ്ധതി ഗസററിൽ വിജ്ഞാപനംമൂലം ഉണ്ടാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനു 3—ാം ഖണ്ഡം (1)—ാം ഉപഖണ്ഡം കൊണ്ടു ഉദ്ദേശിക്കുന്നു.

3. ആക്ററുപ്രകാരം ഉണ്ടാക്കിയ പദ്ധതിയിൽ, ഗസററിൽ വിജ്ഞാപനംമൂലം ഏതെങ്കിലും കൂട്ടിച്ചേർക്കാനോ ഭേദഗതിചെയ്യാനോ മാററം വരുത്താനോ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 5—ാം ഖണ്ഡം (1)—ാം ഉപഖണ്ഡം.

4. നിധിയുടെ ഭരണ നിർവ്വഹണത്തിനും നിധിയിൽനിന്നും ധന സഹായം ചെയ്യപ്പെടുന്ന പ്രവർത്തനങ്ങളുടെ മേൽനോട്ടം വഹിക്കുന്നതിനോ നടപ്പാക്കുന്നതിനോ വേണ്ടിയും, ഗസററ് വിജ്ഞാപനം മുഖേന ഒരു ബോർഡ് രൂപീകരിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിന് 6—ാം ഖണ്ഡം (1)—ാം ഉപഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. പ്രസ്തുത ഖണ്ഡം (7)—ാം ഉപഖണ്ഡം, സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുമതിയോടെ അതിന്റെ ചെയർമാനോ മുഖ്യ ക്ഷേമനിധി ഇൻസ്പെക്ടർക്കോ, അല്ലെങ്കിൽ ഏതെങ്കിലും ക്ഷേമനിധി ഇൻസ്പെക്ടർക്കോ, നിധിയുടെ കാര്യക്ഷമമായ ഭരണ നിർവ്വഹണത്തിന് ആവശ്യമാണെന്ന് കരുതുന്നതുപോലെ ആക്ടോ പദ്ധതിയോ പ്രകാരമുള്ള അധികാരങ്ങളും കർത്തവ്യങ്ങളും നിർദ്ദേശിക്കാവുന്നതു പോലെയുള്ള ഏതെങ്കിലും നിയന്ത്രണങ്ങൾക്കോ നിബന്ധനകൾക്കോ വിധേയമായി ഏൽപ്പിച്ചുകൊടുക്കുന്നതിന് ബോർഡിനെ അധികാരപ്പെടുത്തുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

5. 7—ാം ഖണ്ഡം, (4)—ാം ഉപഖണ്ഡം, മുഖ്യക്ഷേമനിധി ഇൻസ്പെക്ടറുടെയും ക്ഷേമനിധി ഇൻസ്പെക്ടർമാരുടെയും നിയമനരീതി, ശമ്പളവും അലവൻസുകളും അച്ചടക്കവും മററു സേവനവ്യവസ്ഥകളും നിർദ്ദേശിക്കുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ്. പ്രസ്തുത ഖണ്ഡം, (5)—ാം ഉപഖണ്ഡം, ബോർഡ് നിയമിച്ച സ്ററാഫിന്റെ നിയമനരീതി, ശമ്പളവും അലവൻസുകളും അച്ചടക്കവും മററ് നിബന്ധനകളും, സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടെ നിർദ്ദേശിക്കുന്നതിന് ബോർഡിനെ അധികാരപ്പെടുത്തുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ്.

6. 19—ാം ഖണ്ഡം, (1)—ാം ഉപഖണ്ഡം, ബോർഡുമായി കൂടിയാലോചിച്ചതിനുശേഷം, ബോർഡ് അനുസരിക്കേണ്ട പൊതു നിർദ്ദേശങ്ങൾ നൽകുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനുദ്ദേശിച്ചിട്ടുള്ളതാകുന്നു.

7. 21-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ആക്ടിലെയോ പദ്ധതിയിലെയോ വ്യവസ്ഥകൾമൂലമോ അതുപ്രകാരമോ ചുമത്തപ്പെട്ട കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിൽ ബോർഡ് നിരന്തരമായി വീഴ്ചവരുത്തിയതായോ അല്ലെങ്കിൽ അതിന്റെ അധികാരം അതിക്രമിച്ചതായോ ദുർവിനിയോഗം ചെയ്തതായോ, 20-ാം ഖണ്ഡം പ്രകാരമുള്ള റിപ്പോർട്ട് പരിഗണിച്ചപ്പോഴോ മററു പ്രകാരമോ സർക്കാരിന് അഭിപ്രായമുണ്ടെങ്കിൽ വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്നതുപോലെ ആറുമാസത്തിൽ കവിയാത്തയുള്ള സമയത്തേക്ക്, ബോർഡിനെ അതിലംഘിക്കുന്നതിന് ഗസററിൽ വിജ്ഞാപനം ചെയ്തുകൊണ്ട് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ്.

8. 25-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ആക്ടിലെ വ്യവസ്ഥകൾ പ്രാബല്യത്തിൽ കൊണ്ടുവരുന്നതിനുള്ള ഉദ്ദേശങ്ങൾക്കുവേണ്ടി ചട്ടങ്ങൾ ഉണ്ടാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ്.

9. മുകളിൽപ്പറഞ്ഞ കാര്യങ്ങൾ ദൈനംദിനമോ ഭരണപരമോ ആയ സ്വഭാവമുള്ളതാണ്. കൂടാതെ, 5-ാം ഖണ്ഡപ്രകാരം പുറപ്പെടുവിച്ചിട്ടുള്ള ഏതൊരു വിജ്ഞാപനവും 25-ാം ഖണ്ഡപ്രകാരം ഉണ്ടാക്കിയിട്ടുള്ള ഏതൊരു ചട്ടവും നിയമസഭയുടെ സൂക്ഷ്മ പരിശോധനയ്ക്ക് വിധേയമായിട്ടുള്ളതാകുന്നു. അതുകൊണ്ട് ഏൽപ്പിച്ചുകൊടുക്കപ്പെട്ട നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തിലുള്ളതാണ്.

കെ. ശിവദാസൻ.

(ശരിത്തർജ്ജമ)

എം. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി,
നിയമ വകുപ്പ്.

Kerala Gazette No. 13 dated 27th March 1984.

PART II

കേരള നിയമസഭാ സെക്രട്ടേറിയറ്റ്

വിജ്ഞാപനം

നമ്പർ 1639/എൽ.എ.4എ./84. തിരുവനന്തപുരം, 1984 മാർച്ച് 22.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി,
നിയമസഭ.

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 97

# 1984-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ബിൽ

1968-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ആക്റ്റ് വീണ്ടും ഭേദഗതിചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1966-ലെ കേരള പൊതു കെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ആക്റ്റ്, ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—ഈ ആക്റ്റിനു 1984-ലെ കേരള പൊതു കെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1983 ഫെബ്രുവരി 7-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 2-ാം വകുപ്പിന്റെ ഭേദഗതി.—1968-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ആക്റ്റ് (1968-ലെ 25) (ഇതിനു ശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 2-ാം വകുപ്പിൽ,—
(1) (എ) എന്ന ഖണ്ഡം (എഎഎ) എന്നു മാററി എഴുതേണ്ടതും ആ ഖണ്ഡത്തിനു മുൻപായി താഴെ പറയുന്ന ഖണ്ഡങ്ങൾ ചേർക്കേണ്ടതുമാണ്, അതായത്:—

(എ) ''കമ്പനി'' എന്നാൽ, അടച്ചുതീർത്ത ഓഹരി മൂലധനത്തിന്റെ അൻപത്തൊന്നു ശതമാനത്തിൽ കുറയാതെ കേരള സർക്കാരോ അഥവാ കേന്ദ്ര സർക്കാരും കേരള സർക്കാരും സംയുക്തമായോ എടുത്തിട്ടുള്ള ഒരു കമ്പനി എന്നർത്ഥമാകുന്നതും, അങ്ങനെയുള്ള ഏതെങ്കിലും കമ്പനിയുടെ ഒരു സഹായക കമ്പനി (സബ്സിഡിയറി കമ്പനി) ഉൾപ്പെടുന്നതുമാകുന്നു.

(എഎ) ''കോർപ്പറേഷൻ'' എന്നാൽ ഏതെങ്കിലും കേന്ദ്ര ആക്റ്റിനാലോ അതിൻകീഴിലോ അല്ലെങ്കിൽ ഏതെങ്കിലും സംസ്ഥാന ആക്റ്റിനാലോ അതിൻകീഴിലോ സ്ഥാപിക്കുകയോ രൂപീകരിക്കുകയോ ചെയ്തിട്ടുള്ളതും; കേരള സർക്കാരിന്റെ ഉടമസ്ഥതയിലോ നിയന്ത്രണത്തിലോ ഉള്ളതുമായ ഒരു കോർപ്പറേഷൻ എന്നർത്ഥമാകുന്നു:'';

(2) (ഡി) എന്ന ഖണ്ഡത്തിലെ പ്രാരംഭ ഖണ്ഡികയിൽ ''അഥവാ ഒരു തദ്ദേശാധികാര സ്ഥാപനത്തിന്റെയോ'' എന്ന വാക്കുകൾക്കു ശേഷം ''അല്ലെങ്കിൽ ഒരു കമ്പനിയുടേയോ അല്ലെങ്കിൽ ഒരു കോർപ്പറേഷന്റെയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. 3–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 3–ാം വകുപ്പിൽ (എ) എന്ന ഖണ്ഡത്തിന്റെ ക്ലിപ്ത നിബന്ധനയ്ക്കു പകരം താഴെ പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

എന്നാൽ—

(i) ഒരു തദ്ദേശാധികാരസ്ഥാപനത്തിന്റെ കാര്യത്തിൽ, ആ തദ്ദേശാധികാരസ്ഥാപനത്തിന്റെ കാര്യനിർവ്വഹണാധികാരസ്ഥാനവും

(ii) ഒരു കമ്പനിയുടേയോ അഥവാ ഒരു കോർപ്പറേഷന്റേയോ കാര്യത്തിൽ, ആ കമ്പനിയുടെ അഥവാ കോർപ്പറേഷന്റെ ഒരു ഉദ്യോഗസ്ഥാനവും എസ്റ്റേറ്റ് ഉദ്യോഗസ്ഥനായി നിയമിക്കേണ്ടതാണ്;''

4. 6–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 6–ാം വകുപ്പിൽ, (2)–ാം ഉപവകുപ്പിൽ, തദ്ദേശാധികാരസ്ഥാപനത്തിനോ'' എന്ന വാക്കുകൾക്കു ശേഷം ''അഥവാ ആ കമ്പനിക്കോ കോർപ്പറേഷനോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

5. 12–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 12–ാം വകുപ്പിൽ (2)–ാം ഉപവകുപ്പിൽ, ''അഥവാ ഒരു തദ്ദേശാധികാരസ്ഥാപനത്തിനോ'' എന്ന വാക്കുകൾക്കു പകരം ''അഥവാ ഒരു തദ്ദേശാധികാരസ്ഥാപനത്തിനോ ഒരു കമ്പനിയോ ഒരു കോർപ്പറേഷനോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

6. 13–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 13–ാം വകുപ്പിൽ, ''ഒരു തദ്ദേശാധികാരസ്ഥാപനത്തിനോ'' എന്ന വാക്കുകൾക്കു പകരം ''ഒരു തദ്ദേശാധികാര സ്ഥാപനത്തിനോ ഒരു കമ്പനിക്കോ അഥവാ ഒരു കോർപ്പറേഷനോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

7. 14–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 14–ാം വകുപ്പിൽ, ''തദ്ദേശാധികാരസ്ഥാപനത്തിലേയ്ക്കോ'' എന്ന വാക്കുകൾക്കു ശേഷം, ''അഥവാ ആ കമ്പനിയിലേയ്ക്കോ കോർപ്പറേഷനിലേയ്ക്കോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

8. 17–ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 17–ാം വകുപ്പിൽ, ''ഒരു തദ്ദേശാധികാരസ്ഥാപനത്തിന്റേയോ'' എന്ന വാക്കുകൾക്കു ശേഷം, ''അഥവാ ഒരു കമ്പനിയുടേയോ ഒരു കോർപ്പറേഷന്റേയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

9. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984–ലെ കേരള പൊതുകെട്ടിട അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ഓർഡിനൻസ് (1984–ലെ 11), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അപ്രകാരം റദ്ദാക്കിയിരുന്നാൽ തന്നെയും, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള 1 പ്രധാന ആക്റ്റുപ്രകാരം ചെയ്തതോ ചെയ്തതായി കരുതിയതോ ആയ ഏതെങ്കിലും സംഗതിയോ

അഥവാ എടുത്തതോ എടുത്തതായി കരുതിയതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1968-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ആക്റ്റ്, പൊതുകെട്ടിടങ്ങളിൽനിന്ന് അനധികൃതകൈവശക്കാരെ ഒഴിപ്പിക്കുന്നതിന് വ്യവസ്ഥചെയ്യുന്നു. പ്രസ്തുത ആക്റ്റിന്റെ 2-ാം വകുപ്പ് (ഡി) എന്ന ഖണ്ഡത്തിൽ നിർവചിച്ചപ്രകാരമുള്ള ''പൊതുകെട്ടിടം'' എന്ന പ്രയോഗത്തിൽ സർക്കാരിന്റെയോ ഒരു തദ്ദേശാധികാരസ്ഥാനത്തിന്റെയോ ഉടമസ്ഥതയിലുള്ളതോ അഥവാ അവരോ അവർക്കുവേണ്ടിയോ പാട്ടത്തിന് എടുത്തതോ അല്ലെങ്കിൽ ആവശ്യപ്പെട്ടതോ ആയ കെട്ടിടങ്ങൾ മാത്രമേ ഉൾപ്പെടുന്നുള്ളൂ. കേരള സംസ്ഥാന ചെറുകിട വ്യവസായ (വികസനവും തൊഴിലും) കോർപ്പറേഷൻ ക്ലിപ്തം, ആ കോർപ്പറേഷന്റെ ഉടമസ്ഥതയിലുള്ള കെട്ടിടങ്ങൾകൂടി ''പൊതുകെട്ടിടം'' എന്ന പ്രയോഗത്തിന്റെ നിർവ്വചനപരിധിക്കുള്ളിൽ കൊണ്ടുവരണമെന്നും ആ കോർപ്പറേഷന്റെ ഉടമസ്ഥതയിലുള്ള വ്യാവസായിക എസ്റ്റേറ്റുകളിലെ ഷെഡ്ഡുകളിലെ അനധികൃത കൈവശക്കാരെ വേഗത്തിൽ ഒഴിപ്പിക്കുന്നതിനുവേണ്ടി ആക്റ്റിലെ വ്യവസ്ഥകൾ പ്രയോജനപ്പെടുത്താൻ കോർപ്പറേഷനെ പ്രാപ്തമാക്കുന്നതിനുവേണ്ടി കോർപ്പറേഷനിലെ ഉദ്യോഗസ്ഥൻമാർക്ക്, ഈ ആക്റ്റുപ്രകാരം എസ്റ്റേറ്റ് ആഫീസർക്കുള്ള അധികാരങ്ങൾ നൽകണമെന്നും സർക്കാരിനോട് ആവശ്യപ്പെട്ടിട്ടുണ്ട്.

2. കേരള സംസ്ഥാന ചെറുകിട വ്യവസായ (വികസനവും തൊഴിലും) കോർപ്പറേഷൻ ക്ലിപ്തത്തിന്റെയും സർക്കാരിന്റെ ഉടമസ്ഥതയിലോ നിയന്ത്രണത്തിലോ ഉള്ള മറ്റു കമ്പനികളുടെയും, കോർപ്പറേഷനുകളുടെയും, ഉടമസ്ഥതയിലുള്ള കെട്ടിടങ്ങളിൽനിന്ന് അനധികൃത കൈവശക്കാരെ ഒഴിപ്പിക്കുന്നതിനുവേണ്ടി ഈ ആക്റ്റിന്റെ വ്യവസ്ഥകൾ ബാധകമാക്കണമെന്നും കരുതപ്പെട്ടു. ആ കമ്പനികളുടെയും കോർപ്പറേഷനുകളുടെയും സുഗമവും കാര്യക്ഷമവുമായ പ്രവർത്തനത്തിന് അത് ആവശ്യമായിരുന്നു. ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്കുവേണ്ടി, ഒരു കമ്പനിയുടെയോ അല്ലെങ്കിൽ കോർപ്പറേഷന്റെയോ ഉടമസ്ഥതയിലുള്ള കെട്ടിടങ്ങളെ സംബന്ധിച്ച്, അതതു സംഗതിപോലെ ആ കമ്പനിയുടെ അല്ലെങ്കിൽ കോർപ്പറേഷന്റെ ഒരു ഉദ്യോഗസ്ഥനെ എസ്റ്റേറ്റ് ആഫീസറായി നിയമിക്കുന്നതിന് വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമാണെന്നും കരുതപ്പെട്ടു.

3. നിയമസഭ സമ്മേളനത്തിലല്ലായിരുന്നതിനാലും, മേൽപ്പറഞ്ഞ ആവശ്യങ്ങൾക്കുവേണ്ടി സത്വര നടപടികൾ എടുക്കേണ്ടത് ആവശ്യമാണെന്ന് കരുതിയതിനാലും, 1983 ഫെബ്രുവരി 4-ാം തീയതി ഗവർണ്ണർ 1983-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ഓർഡിനൻസ് (1983-ലെ 4) വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റു മൂലം പ്രസ്തുത ഓർഡിനൻസിനു പകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധീകരിച്ചെങ്കിലും 1983 ഫെബ്രുവരി 25-ാം തീയതി ആരംഭിച്ച് 1983 മാർച്ച് 30-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനത്തിൽ അത് അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിഞ്ഞില്ല. പ്രസ്തുത ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി, ഗവർണ്ണർ 1983 ഏപ്രിൽ 6-ാം തീയതി 1983-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ഓർഡിനൻസ് (1983-ലെ 14)

വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റുമൂലം 1983-ലെ 14-ാം ഓർഡിനൻസിനു പകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധപ്പെടുത്തിയെങ്കിലും, 1983 ജൂൺ 20-ാം തീയതി ആരംഭിച്ച് 1983 ആഗസ്റ്റ് 4-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനത്തിൽ അത് അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിഞ്ഞില്ല. 1983-ലെ 14-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനായി 1983 ആഗസ്റ്റ് 20-ാം തീയതി ഗവർണ്ണർ 1983-ലെ കേരള പൊതുകെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ഓർഡിനൻസ് (1983-ലെ 27) വിളംബരപ്പെടുത്തി. നിയമസഭയുടെ ഒരു ആക്റ്റുമൂലം 1983-ലെ 27-ാം ഓർഡിനൻസിനുപകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധപ്പെടുത്തി. 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനത്തിൽ അത് അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിഞ്ഞില്ല. 1983-ലെ 27-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി ഗവർണ്ണർ 1984 ജനുവരി 5-ാം തീയതി 1984-ലെ കേരള പൊതു കെട്ടിട (അനധികൃത കൈവശക്കാരെ ഒഴിപ്പിക്കൽ) ഭേദഗതി ഓർഡിനൻസ് (1984-ലെ 11) വിളംബരപ്പെടുത്തി. 1984-ലെ 11-ാം ഓർഡിനൻസിനു പകരം വയ്ക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്ന് യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം

ഒരു കമ്പനിയുടെയോ അല്ലെങ്കിൽ ഒരു കോർപ്പറേഷന്റെയോ കാര്യത്തിൽ ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്കുവേണ്ടി ആ കമ്പനിയിലേയോ അല്ലെങ്കിൽ കോർപ്പറേഷനിലെയോ ഒരു ഉദ്യോഗസ്ഥനെ സർക്കാർ, എസ്റ്റേറ്റ് ആഫീസറായി നിയമിക്കേണ്ടതാണെന്ന് വ്യവസ്ഥചെയ്യുന്നതിനുവേണ്ടി ആക്റ്റിന്റെ 3-ാം വകുപ്പ് ഭേദഗതി ചെയ്യുന്നതിനു ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ബില്ലിലെ 3-ാം ഖണ്ഡം.

മേൽപ്പറഞ്ഞ സംഗതി ഭരണപരമായ സ്വഭാവത്തോടുകൂടിയതാണ്. ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം അതുകൊണ്ട് സാധാരണ സ്വഭാവത്തോടുകൂടിയതാണ്.

കെ. അവുക്കാദർകുട്ടി നഹ

(ശരിതർജ്ജമ)

എ. വി. പെരുമാൾ,

നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

---

Kerala Gazette No. 13 dated 27th March 1984
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 1525/എൽ. എ. 4 എ/84. തിരുവനന്തപുരം, 1984 മാർച്ച് 5.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടുംകൂടി ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി.

# 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ബിൽ

1865-ലെ മദിരാശി ജലസേചനവരി ആക്ററും 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്ററും വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1865-ലെ മദിരാശി ജലസേചനവരി ആക്ററും 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്ററും അവ കേരള സംസ്ഥാനത്തു ബാധകമാകുന്നിടത്തോളം ഇതിനുശേഷം കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—ഈ ആക്ററിന് 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ആക്ററ് എന്നു പേർ പറയാം.

(2) ഇത് 1983 സെപ്ററംബർ 24-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 1865-ലെ VII-ാം മദിരാശി ആക്ററിന്റെ ഭേദഗതി.—1956-ലെ സംസ്ഥാന പുന:സംഘടന ആക്ററിലെ (1956-ലെ 37-ാം കേന്ദ്ര ആക്ററ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ടിട്ടുള്ള മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്നപ്രകാരമുള്ള 1865-ലെ മദിരാശി ജലസേചനവരി ആക്ററിലെ (1865-ലെ VII-ാം മദിരാശി ആക്ട്) 2-ാം വകുപ്പ്, ആ വകുപ്പിലെ (1)-ാം ഉപവകുപ്പായി വീണ്ടും നമ്പർ കൊടുക്കേണ്ടതും—

(എ) അപ്രകാരം വീണ്ടും നമ്പർകൊടുത്ത (1)-ാം ഉപവകുപ്പിൽ, "ഈ ആക്ററുപ്രകാരം നൽകേണ്ട വെള്ളക്കരം കുടിശ്ശിക" എന്ന വാക്കുകൾക്കുശേഷം "അതിൻമേൽ നൽകേണ്ടതായ പലിശയോടുകൂടി" എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) അപ്രകാരം വീണ്ടും നമ്പർ കൊടുത്ത (1)-ാം ഉപവകുപ്പിനു ശേഷം, താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"(2) ഈ ആക്ററുപ്രകാരം നൽകേണ്ട വെള്ളക്കരകുടിശ്ശികയ്ക്ക് വർഷത്തിൽ നാലു ശതമാനം നിരക്കിൽ പലിശ ഉണ്ടായിരിക്കുന്നതാണ്."

3. 1947-ലെ VII-ാം മദിരാശി ആക്ടിന്റെ ഭേദഗതി.—1956-ലെ സംസ്ഥാന പുന:സംഘടന ആക്റ്റിലെ (1956-ലെ 37-ാം കേന്ദ്ര ആക്റ്റ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ടിട്ടുള്ള മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്ന പ്രകാരമുള്ള 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്റ്റ് (1947-ലെ VII-ാം മദിരാശി ആക്ട്) 13-ാം വകുപ്പിന് ആ വകുപ്പിന്റെ (1)-ാം ഉപവകുപ്പായി വീണ്ടും നമ്പർ കൊടുക്കേണ്ടതും—

(എ) അപ്രകാരം വീണ്ടും നമ്പർകൊടുത്ത (1)-ാം ഉപവകുപ്പിൽ, ''ഈ ആക്ട് പ്രകാരം ഏതെങ്കിലും ആൾ നൽകേണ്ട വെള്ളക്കരം.'' എന്ന വാക്കുകൾക്കു പകരം, ''ഈ ആക്റ്റു പ്രകാരം ഏതെങ്കിലും ആൾ നൽകേണ്ട വെള്ളക്കരവും അതിൻമേൽ നൽകേണ്ടതായ പലിശയും'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) അപ്രകാരം വീണ്ടും നമ്പർകൊടുത്ത (1)-ാം ഉപവകുപ്പിനു ശേഷം, താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

''(2) ഈ ആക്റ്റു പ്രകാരം നൽകേണ്ട വെള്ളക്കരകുടിശ്ശികയ്ക്കു വർഷത്തിൽ നാലുശതമാനംനിരക്കിൽ പലിശ ഉണ്ടായിരിക്കുന്നതാണ്."

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 6) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽകൂടി, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള 1865-ലെ മദിരാശി ജലസേചനവരി ആക്റ്റ് (1865-ലെ VII-ാം മദിരാശി ആക്റ്റ്) പ്രകാരമോ, 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്റ്റ് (1947-ലെ VII-ാം മദിരാശി ആക്റ്റ്) പ്രകാരമോ ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ അഥവാ എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള, അതതുസംഗതിപോലെ, 1865-ലെ മദിരാശി ജലസേചനവരി ആക്ട് പ്രകാരമോ 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്ട് പ്രകാരമോ ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ജലസേചനവരി ചുമത്തുന്നതിനു വ്യവസ്ഥചെയ്യുവാൻ കേരള സംസ്ഥാനത്ത് നിലവിലുള്ള നിയമങ്ങൾ—

(എ) സംസ്ഥാനത്തെ തിരുവിതാംകൂർ-കൊച്ചി പ്രദേശത്ത് ബാധകമായിട്ടുള്ള 1956-ലെ തിരുവിതാംകൂർ-കൊച്ചി ജലസേചന ആക്റ്റ്.

(ബി) സംസ്ഥാനത്തെ മലബാർപ്രദേശത്ത് ബാധകമായിട്ടുള്ള 1865-ലെ മദിരാശി ജലസേചനവരി ആക്ടും, 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്റ്റും ആണ്.

2. വൻകിട ജലസേചനപദ്ധതികൾകൊണ്ട് പ്രയോജനം സിദ്ധിച്ചിട്ടുള്ള ഭൂമികൾക്ക് വർഷത്തിൽ നാലു ശതമാനം നിരക്കിൽ വരികുടിശികയിൻമേൽ പലിശ വസൂലാക്കുന്നതിന് 1956-ലെ തിരുവിതാംകൂർ-കൊച്ചി ജലസേചന ആക്ട് 15-ാം വകുപ്പ്, (4)-ാം ഉപവകുപ്പു വ്യവസ്ഥ ചെയ്യുന്നു.

എന്നാൽ 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്ട് പ്രകാരമോ 1865-ലെ മദിരാശി ജലസേചനവരി ആക്ട് പ്രകാരമോ ചുമത്തിയിട്ടുള്ള വെള്ളക്കരത്തിൻമേലുള്ള പലിശ ഈടാക്കുന്നതിന് യാതൊരു വ്യവസ്ഥയും ഇല്ല. അതിനാൽ, ആ നിയമങ്ങൾപ്രകാരം ചുമത്തിയിട്ടുള്ള വെള്ളക്കരത്തിന്റെ കുടിശ്ശികയിൻമേൽ വർഷത്തിൽ നാലു ശതമാനം നിരക്കിൽ പലിശ ഈടാക്കുന്നതിന് വ്യവസ്ഥ ചെയ്യുന്നതിനുവേണ്ടി 1865-ലെ മദിരാശി ജലസേചനവരി ആക്ടും 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്ടും ഭേദഗതി ചെയ്യുന്നത് ആവശ്യമാണെന്ന് കരുതപ്പെട്ടു.

3. കേരളനിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും സംഗതി അടിയന്തരസ്വഭാവത്തോടുകൂടിയതായിരുന്നതിനാലും, 1983 സെപ്റ്റംബർ 23-ാം തീയതി 1983-ലെ ജലസേചനനിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 33) ഗവർണ്ണർ വിളംബരപ്പെടുത്തുകയും 1983 സെപ്റ്റംബർ 24-ാം തീയതിയിലെ കേരള അസാധാരണ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

4. നിയമസഭയുടെ ഒരു ആക്ടുമൂലം ഈ ഓർഡിനൻസിനു പകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ള ഒരു ബിൽ പ്രസിദ്ധീകരിക്കപ്പെട്ടു എങ്കിലും 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച കേരള സംസ്ഥാന നിയമസഭയുടെ സമ്മേളനത്തിൽ അവതരിപ്പിക്കാനോ പാസാക്കാനോ കഴിഞ്ഞില്ല. ഇൻഡ്യൻ ഭരണഘടനയുടെ 213-ാം അനുച്ഛേദം (2)-ാം ഖണ്ഡം, (എ) ഉപഖണ്ഡപ്രകാരം പ്രസ്തുത ഓർഡിനൻസ് 1984 ജനുവരി 6-ാം തീയതി പ്രാബല്യത്തിലല്ലാതാകുമായിരുന്നു. പ്രസ്തുത ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി 1984 ജനുവരി 5-ാം തീയതി, 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 6) ഗവർണ്ണർ വിളംബരപ്പെടുത്തി. സംസ്ഥാന നിയമസഭയുടെ ഒരു ആക്ട്മൂലം 1984-ലെ 6-ാം ഓർഡിനൻസിനു പകരം വയ്ക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരുകയും ചെയ്താൽ സംസ്ഥാന സഞ്ചിത നിധിയിൽനിന്നും യാതൊരു അധികച്ചെലവും ഉണ്ടാകുന്നതല്ല.

എം. പി. ഗംഗാധരൻ

(ശരിതർജ്ജമ)

എ. പി. പെരുമാൾ,

നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

Kerala Gazette No. 13 dated 27th March 1984.

**PART II**

കേരള നിയമസഭാ സെക്രട്ടേറിയറ്റ്

വിജ്ഞാപനം

നമ്പർ 1740എ/എൽ.എ.4/84. തിരുവനന്തപുരം, 1984 മാർച്ച്, 16.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള ധനകാര്യബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
സെക്രട്ടറി.

G. 419/MC.

# 1984—ലെ കേരള ധനകാര്യ ബിൽ

## കേരള സർക്കാരിന്റെ 1984-85 സാമ്പത്തിക വർഷത്തേക്കുള്ള ധനകാര്യനിർദ്ദേശങ്ങൾക്കു പ്രാബല്യം നൽകുന്നതിനായുള്ള

ഒരു

ബിൽ

പീഠിക.—1984-85 സാമ്പത്തിക വർഷത്തേക്കുള്ള കേരള സർക്കാരിന്റെ ധനകാര്യ നിർദ്ദേശങ്ങൾക്കു പ്രാബല്യം നൽകേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തി അഞ്ചാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്ടിന് 1984—ലെ കേരള ധനകാര്യ ബിൽ എന്നു പേർ പറയാം.

(2) ഇത് 1984 ഏപ്രിൽ 1—ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 1963—ലെ 15—ാം ആക്ടിന്റെ ഭേദഗതി.—1963—ലെ കേരള പൊതു വില്പന നികുതി ആക്ട് (1963—ലെ 15),—

(1) 2—ാം വകുപ്പ്,—

(എ) (viii)—ാം ഖണ്ഡത്തിൽ,—

(എ) പ്രാരംഭഖണ്ഡികയിൽ, "വിതരണം ചെയ്യുന്ന ചരക്കുകളോ അഥവാ" എന്ന വാക്കുകൾക്കു ശേഷം "വർക്ക്സ് കോൺട്രാക്ട് ചെയ്യുകയോ, ഏതെങ്കിലും ചരക്കുകൾ ഉപയോഗിക്കുന്നതിനുള്ള അവകാശം കൈമാറ്റം ചെയ്യുകയോ അഥവാ ഏതെങ്കിലും സേവനമായോ അതിന്റെ ഭാഗമായോ ഏതെങ്കിലും ചരക്കുകൾ വിതരണം ചെയ്യുകയോ" എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(ബി) (സി) ഉപഖണ്ഡത്തിൽ, "വിതരണം ചെയ്യുന്ന സാധനങ്ങളോ അഥവാ" എന്ന വാക്കുകൾക്കു ശേഷം "വർക്ക്സ് കോൺട്രാക്ട് ചെയ്യുകയോ ഏതെങ്കിലും ചരക്കുകൾ ഉപയോഗിക്കുന്നതിനുള്ള അവകാശം

കൈമാററം ചെയ്യുകയോ അഥവാ ഏതെങ്കിലും സേവനമായോ അതിന്റെ ഭാഗമായോ ഏതെങ്കിലും ചരക്കുകൾ വിതരണം ചെയ്യുകയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(സി) (ഡി) ഉപഖണ്ഡത്തിൽ, ''അസോസിയേഷൻ'' എന്ന വാക്കിനുപകരം ''അസോസിയേഷനോ അഥവാ ഏകാംഗയോഗമാക്കപ്പെട്ടതോ അല്ലാത്തതോ ആയ ആളുകളുടെ സമിതിയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(ഡി) (ഇ) ഉപഖണ്ഡത്തിനുശേഷവും (1)-ാം വിശദീകരണത്തിനു മുൻപും താഴെപ്പറയുന്ന ഉപഖണ്ഡം ചേർക്കേണ്ടതാണ്, അതായത്:—

''(എഫ്) വ്യാപാരത്തിനിടയിലോ അല്ലാതെയോ ഒരു ആൾ,—

(1) കൺട്രോൾ ചരക്കുകൾ ഉൾപ്പെടെയുള്ള ചരക്കുകൾ കരാറിനു വിധേയമായോ അല്ലാതെയോ രൊക്കം പണത്തിനോ, പണം പിന്നീടു കൊടുക്കാമെന്ന വ്യവസ്ഥയിലോ അഥവാ മററു ഏതെങ്കിലും വിലമതിക്കാവുന്ന പ്രതിഫലത്തിനോ കൈമാററം ചെയ്യുകയോ;

(2) വർക്സ് കോൺട്രാക്ററ് നടത്തുമ്പോൾ അതിൽ ഉൾപ്പെടുന്ന ചരക്കുകളുടെ (ചരക്കുകളെന്ന നിലയിലോ അഥവാ മറേറതെങ്കിലും രൂപത്തിലോ) ചരക്കുകളിലുള്ള അയാളുടെ ഉടമാവകാശം കൈമാറുകയോ;

(3) ഹയർ പർച്ചേയ്സ് വ്യവസ്ഥയിലോ അഥവാ തവണകളായി പണം കൊടുക്കുന്ന മറേറതെങ്കിലും രീതിയിലോ ഏതെങ്കിലും ചരക്കുകൾ ഏൽപ്പിച്ചു കൊടുക്കുകയോ;

(4) ഏതെങ്കിലും ആവശ്യത്തിനായി (ഒരു നിർദ്ദിഷ്ട കാലാവധിയിലേക്കോ അല്ലാതെയോ) ഏതെങ്കിലും ചരക്കുകൾ ഉപയോഗിക്കുന്നതിനുള്ള അവകാശം രൊക്കം പണത്തിനോ പണം പിന്നീടു തരാമെന്ന വ്യവസ്ഥയിലോ അഥവാ വിലമതിക്കാവുന്ന പ്രതിഫലത്തിനോ കൈമാററം ചെയ്യുകയോ;

(5) ഏതെങ്കിലും സേവനത്തിനോ അഥവാ അതിന്റെ ഭാഗമായോ അഥവാ മറേറതെങ്കിലും തരത്തിലോ ആഹാരസാധനമായോ അഥവാ മനുഷ്യരുടെ ഉപഭോഗത്തിനുള്ള മറേറതെങ്കിലും സാധനമായോ അഥവാ (ലഹരി പിടിപ്പിക്കുന്നതോ അല്ലാത്തതോ ആയ) പാനീയമായോ ചരക്കുകൾ വിതരണം ചെയ്യുകയോ; അങ്ങനെയുള്ള വിതരണം രൊക്കം പണമായോ പണം പിന്നീടുകൊടുക്കാമെന്നുള്ള വ്യവസ്ഥയിൻമേലോ അഥവാ മറേറതെങ്കിലും തരത്തിലുള്ള വിലമതിക്കാവുന്ന പ്രതിഫലത്തിനോ ആയിരിക്കണം.

(ഇ) (1)-ാം വിശദീകരണത്തിൽ, ''ഒരു അസോസിയേഷൻ'' എന്ന വാക്കുകൾക്കുപകരം ''ഏകാംഗയോഗമാക്കപ്പെട്ടതോ അല്ലാത്തതോ ആയ ഒരു അസോസിയേഷനോ അഥവാ ആളുകളുടെ സമിതിയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(ബി) (xii)-ാം ഖണ്ഡത്തിൽ ''ഉപയോഗിച്ച'' എന്ന വാക്കുകൾക്കുശേഷം ''സ്ഥാവരവസ്തുവിന്റെ നിർമ്മാണമോ, ഫിററുചെയ്യലോ, പരിഷ്ക്കരണമോ റിപ്പയറോ അഥവാ ഉപയോഗിച്ചതോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(സി) (xviii)-ാം ഖണ്ഡത്തിൽ ''ചരക്കുകൾ വാങ്ങുകയോ വിൽക്കുകയോ'' എന്ന വാക്കുകൾക്കു പകരം ''വ്യാപാരം നടത്തുന്ന'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

(ഡി) (xxi)–ാം ഖണ്ഡത്തിൽ,—

(എ) ''ഓരോ കൈമാററവും'' എന്ന വാക്കുകൾക്കുശേഷം ''കരാറനുസരിച്ചോ അല്ലാതെയോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) 2–ാം വിശദീകരണത്തിൽ, ''ഏതെങ്കിലും അസോസിയേഷൻ'' എന്ന വാക്കുകൾക്കുപകരം ''ഏകാംഗയോഗമാക്കപ്പെട്ടതോ അല്ലാത്തതോ ആയ ഒരു അസോസിയേഷനോ ആളുകളുടെ സമൂഹമോ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(സി) വിശദീകരണം (3)–ൽ, താഴെപ്പറയുന്ന വാക്കുകൾ അവസാന ഭാഗത്തു ചേർക്കേണ്ടതാണ്, അതായത്:—

''അപ്രകാരമുള്ള ഹയർ പർച്ചേസിന്റെയോ അഥവാ തവണകളായി പണം കൊടുക്കുന്ന മറേറതെങ്കിലും സമ്പ്രദായത്തിന്റെയോ കരാറനുസരിച്ച് സാധനങ്ങൾ വിതരണം ചെയ്യുന്ന തീയതിയിൽ'';

(ഡി) വിശദീകരണം (3)–നു ശേഷം, താഴെപ്പറയുന്ന വിശദീകരണങ്ങൾ ചേർക്കേണ്ടതാണ്, അതായത്:—

''വിശദീകരണം (3എ).—ഒരു വർക്സ് കോൺട്രാക്റ്റ് നടപ്പാക്കുന്നതിൽ ഉൾപ്പെടുന്ന ചരക്കുകളിൻമേലുള്ള ഉടമാവകാശത്തിന്റെ കൈമാററത്തെ ഒരു വില്പനയായി കരുതേണ്ടതാണ്.

വിശദീകരണം (3ബി).—ഏതെങ്കിലും ചരക്കുകൾ ഏതെങ്കിലും ആവശ്യത്തിന് (ഒരു പ്രത്യേക കാലയളവിലേക്കോ, അല്ലാതെയോ) പണത്തിനോ, പണം പിന്നീടു കൊടുക്കാമെന്ന വ്യവസ്ഥയിലോ അഥവാ മററു വിലയേറിയ പ്രതിഫലത്തിനോ ഏതെങ്കിലും ചരക്കുപയോഗിക്കുന്നതിനുള്ള അവകാശം കൈമാറുന്നത് ഒരു വില്പനയായി കണക്കാക്കേണ്ടതാണ്.

വിശദീകരണം (3സി).—ആഹാര പദാർത്ഥമോ അഥവാ മനുഷ്യ ഉപഭോഗത്തിന് വേണ്ടിയുള്ള മററ് ഏതെങ്കിലും സാധനമോ അഥവാ ഏതെങ്കിലും പാനീയമോ (ലഹരിപാനീയമോ, അല്ലാത്തതോ) പണത്തിനോ, പണം പിന്നീടു കൊടുക്കാമെന്ന വ്യവസ്ഥയിലോ അഥവാ വിലയുള്ള മററു പ്രതിഫലത്തിനോ ഏതെങ്കിലും സേവനമായോ അഥവാ ഏതെങ്കിലും സേവനത്തിന്റെ ഭാഗമായോ അഥവാ മറേറതെങ്കിലും രീതിയിലോ വിതരണം ചെയ്യുന്നത് ഒരു വില്പനയായി കരുതേണ്ടതാണ്.

വിശദീകരണം (3ഡി).—ഈ ആക്ററിൽ മറേറതെങ്കിലും വിധത്തിൽ വ്യക്തമായി വ്യവസ്ഥ ചെയ്തിട്ടില്ലാത്തപക്ഷം ഈ ഖണ്ഡത്തിൽ പരാമർശിച്ചിട്ടുള്ള ഏതെങ്കിലും ചരക്കുകളുടെ ഏതെങ്കിലും കൈമാററമോ, ഏല്പിച്ചുകൊടുക്കലോ, വിതരണമോ, അപ്രകാരമുള്ള കൈമാററമോ, ഏല്പിച്ചുകൊടുക്കലോ വിതരണമോ, നടത്തിയ ആൾ ആർക്കാണോ അത്തരം കൈമാററമോ, ഏല്പിച്ചുകൊടുക്കലോ വിതരണമോ, നടത്തിയത് ആ ആൾക്കു നടത്തിയ വില്പനയായി കരുതേണ്ടതാണ്.'';

(ഇ) (xxvii)-ാം ഖണ്ഡത്തിൽ വിശദീകരണം (1)-നു ശേഷം, താഴെപ്പറയുന്ന വിശദീകരണം ചേർക്കേണ്ടതാണ്, അതായത്:—

"വിശദീകരണം (1 എ).—(i) വർക്സ് കോൺട്രാക്റ്റ് സംബന്ധിച്ച മൊത്തവില്പന, അപ്രകാരമുള്ള കരാർ നടപ്പാക്കുന്നതിന് നിർണ്ണയിക്കപ്പെട്ടാവുന്ന ലേബർ ചാർജിനെ പ്രതിനിധാനം ചെയ്യുന്ന ഭാഗം കുറച്ചശേഷം കരാർ നടപ്പാക്കാൻ വ്യാപാരിക്കു കിട്ടിയതോ അഥവാ കിട്ടാവുന്നതോ ആയ തുകയായിരിക്കുന്നതാണ്;

(ii) ഹയർ പർച്ചേസ് വ്യവസ്ഥയിലോ അഥവാ തവണകളായി പണം കൊടുക്കുന്ന ഏതെങ്കിലും സമ്പ്രദായത്തിലോ ചരക്കുകൾ ഏല്പിച്ചു കൊടുക്കുന്ന സംഗതിയിൽ മൊത്തവില്പന, അപ്രകാരമുള്ള ഏല്പിച്ചു കൊടുക്കലിന്റെ വ്യവസ്ഥകൾ പ്രകാരം ലഭിച്ചതോ ലഭിക്കാവുന്നതോ ആയ മൊത്തം തുകയിൽനിന്നും, കൊടുത്തു തീർക്കാത്ത ബാക്കിയിൻമേലുള്ള പലിശ— അങ്ങനെയുള്ള പലിശ പ്രത്യേകം ചാർജ് ചെയ്യുകയാണെങ്കിൽ—കുറച്ച ശേഷം കിട്ടുന്ന തുകയായിരിക്കുന്നതാണ്;

(iii) ഏതെങ്കിലും ചരക്കുപയോഗിക്കുന്നതിനുള്ള അവകാശം കൈമാറ്റം ചെയ്യുന്നതു സംബന്ധിച്ചുള്ള മൊത്തവില്പന, അപ്രകാരമുള്ള കൈമാറ്റത്തിന് പ്രതിഫലമായി വ്യാപാരിക്കു ലഭിച്ചതോ ലഭിക്കാവുന്നതോ ആയ മൊത്തത്തുക ആയിരിക്കുന്നതാണ്.";

(എഫ്) (xxix)-ാം ഖണ്ഡത്തിനുശേഷം, താഴെപ്പറയുന്ന ഖണ്ഡം ചേർക്കേണ്ടതാണ്, അതായത്:—

"(xxxix എ) "വർക്സ് കോൺട്രാക്റ്റ്" എന്നാൽ പണത്തിനോ പിന്നീട് പണം കൊടുക്കാമെന്ന വ്യവസ്ഥയിൻമേലോ വിലപിടിപ്പുള്ള മററു പ്രതിഫലത്തിനോ ഏതെങ്കിലും കെട്ടിടത്തിന്റെയോ, റോഡിന്റെയോ, പാലത്തിന്റെയോ, മററു സ്ഥാവര വസ്തുവിന്റെയോ നിർമ്മാണമോ, ഫിററിംഗോ, പരിഷ്കരണമോ അഥവാ ഏതെങ്കിലും ജംഗമ വസ്തുവിന്റെ ഫിററിംഗോ പരിഷ്കരണമോ, റിപ്പയറോ ചെയ്യാനുള്ള ഏതെങ്കിലും കരാർ എന്നർത്ഥമാകുന്നു";—

(ii) 5-ാം വകുപ്പ്,—

(എ) (i)-ാം ഉപവകുപ്പിൽ,—

(എ) ആദ്യത്തെ ഖണ്ഡികയിൽ, "എഴുപത്തി അയ്യായിരം രൂപ" എന്ന വാക്കുകൾക്കു പകരം "ഒരു ലക്ഷം രൂപ" എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (ഐ) എന്ന ഖണ്ഡത്തിൽ അവസാനം "ഉം" എന്നു വരുന്ന വാക്ക് വിട്ടുകളയേണ്ടതാണ്;

(സി) (ii)-ാം ഖണ്ഡത്തിനു പകരം താഴെപ്പറയുന്ന ഖണ്ഡങ്ങൾ ചേർക്കേണ്ടതാണ്, അതായത്:—

"(ii) ഒന്നാം പട്ടികയിലോ അഥവാ രണ്ടാം പട്ടികയിലോ പ്രത്യേകം പറഞ്ഞിട്ടില്ലാത്തതും (iii)-ാം ഖണ്ഡത്തിൻകീഴിൽ വരാത്തതുമായ ചരക്കുകളുടെ കാര്യത്തിൽ വില്പനയുടെ എല്ലാ ഘട്ടങ്ങളിലും അഞ്ചു ശതമാനം എന്ന നിരക്കിലും;

(iii) ഏതെങ്കിലും ആവശ്യത്തിനുവേണ്ടി ഏതെങ്കിലും സാധനങ്ങൾ ഉപയോഗിക്കുന്നതിനുവേണ്ടിയുള്ള (ഒരു നിർദ്ദിഷ്ട കാലയളവിലേക്കോ അല്ലാതെയോ) അവകാശം കൈമാററം ചെയ്യുന്ന സംഗതിയിൽ അൻപതിനായിരവും, അതിനു മുകളിലുമുള്ള മൊത്ത വില്പനയിൻമേലുള്ള കൈമാററത്തിന്റെ എല്ലാ ഘട്ടങ്ങളിലും അഞ്ചു ശതമാനം എന്ന നിരക്കിലും;''

(ബി) (2)-ാം ഉപവകുപ്പിൽ 'ഇരുപത്തി അയ്യായിരം രൂപ' എന്ന വാക്കുകൾക്കു പകരം ''അൻപതിനായിരം രൂപ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(iii) 5 എ എന്ന വകുപ്പിൽ,—

(എ) (2)-ാം ഉപവകുപ്പിൽ,—

(എ) ''എഴുപത്തി അയ്യായിരം രൂപ'' എന്ന വാക്കുകൾക്കു പകരം ''ഒരു ലക്ഷം രൂപ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) ക്ലിപ്ത നിബന്ധനയിൽ, ''ഇരുപത്തി അയ്യായിരം രൂപ'' എന്ന വാക്കുകൾക്കു പകരം ''അൻപതിനായിരം രൂപ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (3)-ാം ഉപവകുപ്പിൽ, ''എഴുപത്തി അയ്യായിരം രൂപ'' എന്നും 'എൺപതിനായിരം രൂപ', എന്നുമുള്ള വാക്കുകൾക്കു പകരം ''ഒരു ലക്ഷം രൂപ'' എന്നും ''ഒരു ലക്ഷത്തിപ്പതിനായിരം രൂപ'' എന്നുമുള്ള വാക്കുകൾ യഥാക്രമം ചേർക്കേണ്ടതാണ്;

(iv) 7-ാം വകുപ്പിന്റെ (1)-ാം ഉപവകുപ്പിൽ,—

(എ) ''എഴുപത്തി അയ്യായിരം രൂപ'' എന്നും ''എൺപതിനായിരം രൂപ'', എന്നുമുള്ള വാക്കുകൾക്കു പകരം ''ഒരു ലക്ഷം രൂപ'' എന്നും ''ഒരു ലക്ഷത്തിപ്പതിനായിരം രൂപ'' എന്നുമുള്ള വാക്കുകൾ യഥാക്രമം ചേർക്കേണ്ടതാണ്;

(ബി) ''രണ്ടു ശതമാനം'' എന്ന വാക്കുകൾക്ക് പകരം ''രണ്ടര ശതമാനം'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(v) 13-ാം വകുപ്പിൽ,—

(എ) (1)-ാം ഉപവകുപ്പിൽ, ''എഴുപത്തി അയ്യായിരം രൂപ'' എന്ന വാക്കുകൾക്കു പകരം ''ഒരു ലക്ഷം രൂപ'', എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ബി) (2)-ാം ഉപവകുപ്പിൽ, ''ഇരുപത്തയ്യായിരം രൂപ'' എന്ന വാക്കുകൾക്കു പകരം ''അൻപതിനായിരം രൂപയും 5-ാം വകുപ്പ് (1)-ാം ഉപവകുപ്പ് (iii)-ാം ഖണ്ഡപ്രകാരം നികുതിയും കൊടുക്കുന്നതിന് ബാദ്ധ്യസ്ഥനായ ഏതൊരു വ്യാപാരിയും'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(vi) 17-ാം വകുപ്പിൽ, (4)-ാം ഉപവകുപ്പിൽ, ആദ്യത്തെ ക്ലിപ്ത നിബന്ധനയ്ക്കു പകരം, താഴെപ്പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

''എന്നാൽ, റിട്ടേണിൽ കാണിച്ചിരിക്കുന്ന പ്രകാരം കൊടുക്കേണ്ടതായ നികുതി, ഏററവും ഒടുവിൽ പൂർത്തിയാക്കിയ അസസ്സ്മെന്റ് പ്രകാരം

ചുമത്തിയ നികുതിയേക്കാൾ ഇരുപത്തഞ്ച് ശതമാനത്തിൽ കവിഞ്ഞ് കുറവാണെങ്കിൽ ഈ ഉപവകുപ്പിലെ വ്യവസ്ഥകൾ ബാധകമാകുന്നതല്ല.'';

(vii) 19 എ. വകുപ്പിനുശേഷം, താഴെപ്പറയുന്ന വകുപ്പ് ചേർക്കേണ്ടതാണ്; അതായത്,—

''19ബി. വിലതാഴ്ത്തി മതിച്ച സംഗതികളിലുള്ള നികുതി ചുമത്തൽ.—(1) ഒരു വ്യാപാരി നികുതി കൊടുക്കുന്നതിൽനിന്നു ഒഴിഞ്ഞുമാറുക എന്ന ലക്ഷ്യത്തോടുകൂടി, തന്റെ കണക്കുകളിൽ, വിററതോ വാങ്ങിയതോ ആയ ഏതെങ്കിലും ചരക്കിന്റെ വില, അങ്ങനെയുള്ള ചരക്കിന്റെ നിലവിലുള്ള കമ്പോളവിലയിൽനിന്നും കുറച്ച് രേഖപ്പെടുത്തിയിരിക്കുന്നതായി നികുതി ചുമത്തുന്ന അധികാരസ്ഥാനത്തിന് ബോദ്ധ്യമാകുന്നപക്ഷം, പ്രസ്തുത അധികാരസ്ഥാനത്തിന് ആവശ്യമെന്ന് തോന്നുന്ന അന്വേഷണവും, വ്യാപാരിക്ക് ബോധിപ്പിക്കാനുള്ളത് ബോധിപ്പിക്കുന്നതിന് ന്യായമായ അവസരവും നൽകിയതിനുശേഷം അതിന്റെ ഉത്തമ ന്യായനിർണ്ണയത്തിൽ ഓരോ ചരക്കിനും നിലവിലുള്ള കമ്പോളവിലയുടെ അടിസ്ഥാനത്തിൽ വില നിശ്ചയിക്കാവുന്നതും വ്യാപാരിയെ അസസ്സ് ചെയ്യുകയോ റീഅസസ്സ് ചെയ്യുകയോ ചെയ്യാവുന്നതുമാണ്.

(2) 19-ാം വകുപ്പിന്റെ (2) മുതൽ (4) വരെയുള്ള ഉപവകുപ്പുകളിലെ വ്യവസ്ഥകൾ (1)-ാം ഉപവകുപ്പ് പ്രകാരമുള്ള അസസ്സ്മെൻറിനോ റീഅസസ്സ്മെൻറിനോ ബാധകമാകുന്നതാണ്''.

(viii) 22-ാം വകുപ്പ്, (1)-ാം ഉപവകുപ്പിന്റെ അവസാനം ''സർക്കാരിന് നിർണ്ണയിക്കപ്പെട്ട രീതിയിൽ അതുകൊടുക്കേണ്ടതും.'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

(ix) 30-ാം വകുപ്പിനുശേഷം താഴെപ്പറയുന്ന വകുപ്പ് ചേർക്കേണ്ടതാണ്, അതായത്,—

''30എ. വിജ്ഞാപനം ചെയ്ത ചരക്കുകൾ കയററി അയയ്ക്കുന്നതിനുള്ള നടപടി.—(1) 30-ാം വകുപ്പ് (1)-ാം ഉപവകുപ്പിന് വിപരീതമായിട്ടാണോ ചരക്കുകൾ കയററി അയയ്ക്കുന്നത് എന്നു പരിശോധിക്കുന്നതിന് സർക്കാർ അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥന് അങ്ങനെ പരിശോധിക്കാൻ കഴിയത്തക്കവിധം, അങ്ങനെയുള്ള ഏതെങ്കിലും ഉദ്യോഗസ്ഥൻ ആവശ്യപ്പെടുമ്പോൾ ഏതു സ്ഥലത്തും, ഒരു വാഹനത്തിന്റെയോ, ഉരുവിന്റെയോ ഡ്രൈവറോ അതിന്റെ ചാർജ്ജ് വഹിക്കുന്ന മററ് വ്യക്തിയോ, വാഹനമോ ഉരുവോ നിറുത്തേണ്ടതാണ്.

(2) അങ്ങനെ പരിശോധിക്കുമ്പോൾ, പ്രസ്തുത ഉദ്യോഗസ്ഥന്, പ്രസ്തുത ചരക്കുകൾ 30-ാം വകുപ്പ് (1)-ാം ഉപവകുപ്പിന് വിപരീതമായിട്ടാണ് കയററി അയച്ചത് എന്ന് സംശയിക്കാൻ കാരണമുണ്ടെങ്കിൽ അദ്ദേഹത്തിന് രേഖാമൂലം രേഖപ്പെടുത്തേണ്ട കാരണങ്ങളിൻമേൽ ചരക്കുകൾ തടഞ്ഞുവയ്ക്കാവുന്നതും 29എ വകുപ്പിലെ വ്യവസ്ഥകൾ അനുസരിച്ച് നടപടി എടുക്കാവുന്നതുമാണ്.

(x) 34-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ,—

(എ) ''19എ വകുപ്പ്'' എന്നതിനുശേഷം ''19ബി വകുപ്പ്'' എന്നതു ചേർക്കണം.

(ബി) ''30–ാം വകുപ്പ് അഥവാ'' എന്നതിനുപകരം ''30–ാം വകുപ്പ് അഥവാ 30എ എന്ന വകുപ്പ്'' എന്നതു ചേർക്കണം.

(സി) രണ്ടാം ക്ലിപ്ത നിബന്ധനയിൽ ''19–ാം വകുപ്പ്'' എന്നതിനുശേഷം ''അഥവാ 19ബി എന്ന വകുപ്പ്'' എന്നതു ചേർക്കേണ്ടതാണ്.

(xi) ഒന്നാം പട്ടികയിൽ,—

(1) ക്രമനമ്പർ 10–നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| ''10എ. | രണ്ടാം പട്ടികയിൽ ഉൾപ്പെടുത്തിയിട്ടില്ലാത്ത ധാന്യമാവ് | 5–ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 4 |
| 10ബി. | വെർമിസെലിയും, അടയും, സേമിയയും | ടി | 8'' ; |

(2) ക്രമനമ്പർ 15–നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| ''16. | ഉണക്കിയ പഴങ്ങൾ | 5–ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 8''; |

(3) ക്രമനമ്പർ 19–നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്; അതായത്:—

| | | | |
|---|---|---|---|
| ''19എ. | സാക്കറിൻ | 5–ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 10''; |

(4) ക്രമനമ്പർ 20–നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| ''20എ. | ഈ പട്ടികയിൽ മറ്റൊരിടത്തും പറഞ്ഞിട്ടില്ലാത്ത മധുരപദാർത്ഥങ്ങൾ | 5–ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 8''; |

(5) ക്രമനമ്പർ 21—നെതിരെ (3)—ാം കോളത്തിലെ കുറിപ്പിൽ ''വില്പന'' എന്ന വാക്കിനുപകരം ''ക്രയം'' എന്ന വാക്ക് ചേർക്കേണ്ടതാണ്.

(6) ക്രമനമ്പർ 26—നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | |
|---|---|
| ''26എ. കൂട്ടുകായം | 5—ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ 8''; |

(7) ക്രമനമ്പർ 28—നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | |
|---|---|
| ''28എ. കൊക്കോ | 5—ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു വച്ച് അവസാനമായി വാങ്ങുമ്പോൾ 6''; |

(8) ക്രമനമ്പർ 42—ന് നേരെയുള്ള (2)—ാം കാളത്തിലെ കുറിപ്പുകൾക്കു പകരം താഴെപ്പറയുന്നത് ചേർക്കേണ്ടതാണ്, അതായത്:—

''കൃത്രിമ പട്ടുനൂലും, കൃത്രിമ പോളിസ്റ്റർ നാരും, പൊളിസ്റ്റർ നാരും, സ്റ്റേപ്പിൾ നാരും'';

(9) ക്രമനമ്പർ 46—നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | |
|---|---|
| ''46എ. സ്റ്റെയിൻലസ് സ്റ്റീൽ റാഡുകളും തകിടുകളും | 5—ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ 8''; |

(10) ക്രമനമ്പർ 47—നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | |
|---|---|
| ''47എ. വാസനപ്പാക്ക് | 5—ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ 8''; |

(11) ക്രമനമ്പർ 49-നും അതുമായി ബന്ധപ്പെട്ട കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "49എ. | കഞ്ചാവും കറുപ്പും | 5-ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 50 |
| 49ബി. | സോപ്പ് സ്റ്റോൺ | ടി | 8 |
| 49സി. | ചന്ദനമരവും ചന്ദനമരത്തുണ്ടുകളും | ടി | 6 |
| 49ഡി. | വെറ്റില | 5-ാം വകുപ്പു പ്രകാരം നികുതി ഒടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ഒടുവിൽ വാങ്ങിച്ച ഘട്ടത്തിൽ | 5 |
| 49ഇ. | ആയുർവ്വേദ ഔഷധികൾ | ടി | 5 |

(12) ക്രമനമ്പർ 56-നും തൽസംബന്ധമായ കുറിപ്പുകൾക്കും ശേഷവും അതിൻകീഴിലുള്ള വിശദീകരണത്തിന് മുമ്പായും, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "56എ. | ആസ്ഫാൾട്ട് (കന്മദം) | 5-ാം വകുപ്പു പ്രകാരം നികുതി ഒടുക്കുന്നതിന്, ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 8 |
| 56ബി. | ഷെൽ ഹെക്സയിൻ | ടി | 8 |
| 56സി. | വൈറ്റ് ഓയിൽ | ടി | 8 |
| 56ഡി. | സ്പ്രേ ഓയിൽ | ടി | 8 |
| 56ഇ. | പ്രോസസ് ഓയിൽ | ടി | 8 |
| 56എഫ്. | ജെറ്റ് പെട്രോൾ | ടി | 4 |
| 56ജി. | മിനറൽ ടർപ്പെന്റയിൻ | ടി | 8 |
| 56എച്ച്. | സോൾവന്റ് 1425 | ടി | 8 |
| 56ഐ. | കട്ടിംഗ് ഓയിൽ | ടി | 8 |
| 56ജെ. | സോൾവന്റ് ഓയിൽ | ടി | 8 |
| 56കെ. | പാരാഫിൻ മെഴുക് | ടി | 8 |
| 56എൽ. | ലോ സൾഫർ ഹെവി സ്റ്റോക്ക് | ടി | 8 |
| 56എം. | ഗ്ലാസ് ക്ലീനർ | ടി | 8 |

(13) ക്രമനമ്പർ 56-നെ സംബന്ധിച്ച കുറിപ്പുകളുടെ താഴെയുള്ള വിശദീകരണത്തിൽ, "56" എന്ന അക്കത്തിന് പകരം, "56 എ" എന്ന അക്കങ്ങളും അക്ഷരവും ചേർക്കേണ്ടതാണ്;

(14) ക്രമനമ്പർ 58-നും തൽസംബന്ധമായ കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "58എ. ഹൈഡ്രജൻ ക്ലോറൈഡ് | 5-ാം വകുപ്പ് പ്രകാരം നികുതി ഒടുക്കുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 7 |
| 58ബി. മീതൈൻ | ടി | 7"; |

(15) ക്രമനമ്പർ 61-നും തൽസംബന്ധമായ കുറിപ്പുകൾക്കും പകരം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "61. ആവണക്കെണ്ണ | 5-ാം വകുപ്പ് പ്രകാരം നികുതി ഒടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 5 |
| 61എ. മരോട്ടി എണ്ണ | ടി | 5 |
| 61ബി. പൈൻ എണ്ണ | ടി | 5 |
| 61സി. യൂക്കാലിപ്റ്റസ് എണ്ണ | ടി | 5 |
| 61 ഡി. ശുദ്ധീകരിച്ചതോ അബ്ജീകരിച്ചതോ ഉൾപ്പെടെയുള്ള മറ്റെല്ലാ ഭക്ഷണയോഗ്യമായ എണ്ണകളും വെളിച്ചെണ്ണ ഒഴിച്ചുള്ള കൊഴുപ്പുകളും | ടി | 6"; |

(16) ക്രമനമ്പർ 70-നും തൽസംബന്ധമായ കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "70എ. ചോക്ക് പൗഡർ | 5-ാം വകുപ്പുപ്രകാരം നികുതി ഒടുക്കുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യം വില്പന നടത്തുന്ന ഘട്ടത്തിൽ | 6 |
| 70ബി. സാഗോ ലൈം പ്രോഡക്ട്സ് | ടി | 8 |
| 70സി. ഗന്ധകം | ടി | 8"; |

(17) ക്രമനമ്പർ 80-നും തത്സംബന്ധമായ കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "80 എ. ഷേവിംഗ് സ്റ്റിക്ക്, ഷേവിംഗ് ക്രീമുകൾ | 5-ാം വകുപ്പു പ്രകാരം നികുതി ഒടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 10 |
| 80 ബി. അസംസ്കൃത ചന്ദന ത്തിരികൾ | ടി | 10"; |

(18) 84-ാം ക്രമനമ്പരിനും അതിനെ സംബന്ധിക്കുന്ന കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "84 എ. ജൈവ വളം | 5-ാം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 4"; |

(19) 96-ാം ക്രമനമ്പരിനും അതുസംബന്ധിക്കുന്ന കുറിപ്പുകൾക്കും ശേഷം താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| 96 എ. കോർക്കും കോർക്ക് ഷീറ്റും | 5-ാം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 8 |
| 96ബി. ലിനോലിയം | ടി | 15 |
| 96സി. പാക്കിംഗ് കേസുകൾ | ടി | 8 |
| 96ഡി. തടിപ്പെട്ടികൾ | ടി | 8 |
| 96ഇ. ഷൂക്സ് | ടി | 8 |
| 96എഫ്. മരച്ചീളുകൾ | ടി | 6 |
| 96ജി. പാർട്ടിക്കിൾ ബോർഡുകൾ | ടി | 10"; |

(20) 97-ാം ക്രമനമ്പരിനും അതിനെ സംബന്ധിക്കുന്ന കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | |
|---|---|---|
| "97എ. മുപടം | 5-ാം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യവില്പനയുടെ ഘട്ടത്തിൽ | 8 |

| | | | |
|---|---|---|---|
| 97 ബി. | വായിക്കുന്നതിനുദ്ദേശിച്ചിട്ടുള്ള മാസികകളും പുസ്തകങ്ങളും ഒഴികെയുള്ള അച്ചടിച്ച സാധനങ്ങൾ | 5-ാം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വിൽപനയുടെ ഘട്ടത്തിൽ | 8 |
| 97സി. | പഴയ വർത്തമാനപ്പത്രം | ടി | 6 |
| 97ഡി. | പേപ്പർ കട്ടിങ്ങുകൾ | ടി | 6 |
| 97ഇ. | ടോയിലററ് പേപ്പർ | ടി | 10 |
| 97എഫ്. | ഷീട്ടുകൾ | ടി | 10'': |

(21) 100-ാം ക്രമനമ്പരിനും അതിനെ സംബന്ധിക്കുന്ന കുറിപ്പുകൾക്കുംശേഷം താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| ''100 എ. | ചാക്കുകൾ | 5—ം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് നടത്തുന്ന ആദ്യവില്പനയുടെ ഘട്ടത്തിൽ | 8 |
| 100ബി. | പിലൈകാർപ്പററ് | ടി | 15 |
| 100സി. | പി. വി. സി. തുണി, വെള്ളം കടക്കാത്ത തുണി, ടാർപാളിനും റാക്സിനും | ടി | 8'': |

(22) 101-ാം ക്രമനമ്പരിനും അതുസംബന്ധിച്ച കുറിപ്പുകൾക്കുംശേഷം താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| 101 എ. | പഞ്ഞികൊണ്ടുണ്ടാക്കിയ കിടക്കകളും മാട്രസ്സുകളും തലയിണകളും | 5—ം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യവില്പനയുടെ ഘട്ടത്തിൽ | 6 |
| 101 ബി. | കോട്ടൺ വേസ്ററ് | ടി | 6 |
| 101 സി. | കോട്ടൺയാൺ വേസ്ററ് | ടി | 6'': |

(23) 105—ം ക്രമനമ്പരിനു നേരെ (2)—ം കാളത്തിലെ കുറിപ്പിനു പകരം താഴെപ്പറയുന്നതു ചേർക്കേണ്ടതാണ്, അതായത്:—

''മിനുസമുള്ള തറയോടുകൾ, മൊസയിക് തറയോടുകൾ, മൊസയിക് കഷണങ്ങൾ, മാർബിൾ തറയോടുകൾ, മാർബിൾ സ്ളാബുകളും കഷണങ്ങളും;''

(24) ക്രമനമ്പർ 105–നും അതിനോടനുബന്ധിച്ചുള്ള കുറിപ്പുകൾക്കും ശേഷം, താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "105 എ. | കുടപ്പുകല്ലും സ്ളാബുകളും | 5–ാം വകുപ്പുപ്രകാരം നികുതി നൽകുന്നതിന് ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്തു നടത്തുന്ന ആദ്യ വില്പനയുടെ ഘട്ടത്തിൽ | 15 |
| 105 ബി. | അട്ട | ടി | 15"; |

(25) 111–ാം ക്രമ നമ്പരിനും അതുസംബന്ധിച്ച കുറിപ്പുകൾക്കും ശേഷം താഴെപ്പറയുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "111 എ. | ഗ്ലാസ് ഷീററുകൾ വയർഗ്ലാസും റോട്ടൺ ഗ്ലാസും | 5–ാം വകുപ്പു പ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 10 |
| 111 ബി. | ഗ്ലാസ് റോഡുകൾ | ടി | 10 |
| 111 സി. | സൂക്ഷ്മമായ ഗ്ലാസുകൾ | ടി | 10"; |

(26) ക്രമനമ്പർ 114–നും അതു സംബന്ധിച്ച കുറിപ്പുകൾക്കും ശേഷം താഴെക്കാണുന്ന ക്രമനമ്പരും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "114 എ. | ഗ്ലാസ് മിററർ | 5–ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 8"; |

(27) ക്രമനമ്പർ 116–നും അതു സംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| "116 എ. | ചെമ്പ് | 5–ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ വ്യാപാരി സംസ്ഥാനത്ത് ആദ്യ വില്പന നടത്തുന്ന ഘട്ടത്തിൽ | 8 |
| 116 ബി. | നാകം | ടി | 8 |
| 116 സി. | മാംഗനീസ് | ടി | 8 |
| 116 ഡി. | പിച്ചള | ടി | 8 |
| 116 ഇ. | വെള്ളോട് | ടി | 8 |
| 116 എഫ്. | മഗ്നീഷ്യം | ടി | 8 |
| 116 ജി. | ഫെറോസിലിക്കൺ | ടി | 8"; |

(28) ക്രമനമ്പർ 121-നും അതുസംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

"121 എ. | രണ്ടാം പട്ടികയിൽ പറഞ്ഞിട്ടുള്ളവയല്ലാത്ത ലോഹക്ഷണങ്ങൾ | 5-ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 0

121 ബി. | കോൺക്രീറ്റ് പോളുകൾ | ടി | 8";

(29) ക്രമനമ്പർ 137-നും അതു സംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

"137 എ. | കഷണങ്ങളായി വില്ക്കുന്ന ഉപയോഗിച്ച സ്റ്റോറേജ് ബാറ്ററികൾ | 5-ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 10";

(30) ക്രമനമ്പർ 145-നെതിരെയുള്ള 2-ാം കോളത്തിലെ കുറിപ്പുകളിൽ, "വീട്ടു സാമാനങ്ങൾ", എന്ന വാക്കിനുശേഷം "അല്ലെങ്കിൽ അതിന്റെ ഭാഗങ്ങളും" എന്ന വാക്കുകൾ ചേർക്കണം;

(31) ക്രമനമ്പർ 153-നും അതുസംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരും കുറിപ്പുകളും ഉൾപ്പെടുത്തേണ്ടതാണ്; അതായത്:—

"153 എ. | ദന്തം, കൊമ്പ്, ഈട്ടി, ചന്ദനം, ചിരട്ട, വയ്ക്കോൽ എന്നിവകൊണ്ടുണ്ടാക്കിയ സാധനങ്ങൾ | 5-ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 10";

(32) ക്രമനമ്പർ 159-നും അതു സംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരും കുറിപ്പുകളും ഉൾപ്പെടുത്തേണ്ടതാണ്, അതായത്:—

"159 എ. | ഇൻസ്ട്രുമെന്റ് ബോക്സുകൾ | 5-ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 5";

(33) ക്രമനമ്പർ 160-നും അതു സംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരുകളും കുറിപ്പുകളും ചേർക്കേണ്ടതാണ്, അതായത്:—

"160 എ. | കാർബൺപേപ്പർ, ടൈപ്പ്-കാർബൺ, സ്റ്റെൻസിൽ പേപ്പർ | 5-ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 8

160 ബ. | ടൈപ്പ് റൈറ്റർ റിബ്ബൺ | ടി | 8';'

(34) ക്രമനമ്പർ 165–നെതിരെയുള്ള (2)–ാം കോളത്തിലെ, കുറിപ്പു കൾക്കു പകരം താഴെപ്പറയുന്നത് ചേർക്കണം, അതായത്:—

''കുടയും അതിന്റെ ഭാഗങ്ങളും'';

(35) ക്രമനമ്പർ 170–നും അതുസംബന്ധിച്ച കുറിപ്പുകൾക്കും ശേഷം, താഴെക്കാണുന്ന ക്രമനമ്പരുകളും കുറിപ്പുകളും പകരം ചേർക്കേണ്ടതാണ്, അതായത്:—

| | | | |
|---|---|---|---|
| ''171. | ഷെല്ലാക്ക് | 5–ാം വകുപ്പുപ്രകാരം നികുതി കൊടുക്കാൻ ബാദ്ധ്യസ്ഥനായ ഒരു വ്യാപാരി സംസ്ഥാനത്ത് ആദ്യവില്പന നടത്തുന്ന ഘട്ടത്തിൽ | 8 |
| 172. | റോസിൻ | ടി | 8 |
| 173. | ഫൈബർഗ്ലാസ് | ടി | 10 |
| 174. | ഫെവിക്കോൾ | ടി | 8 |
| 175. | പശയും വജ്രപ്പശയും | ടി | 8 |
| 176. | റെസിൻ (മരക്കറ) | ടി | 8 |
| 177. | ആട്ടുരോമം, അസംസ്കൃത കമ്പിളി, റൂംടോപ്പുകൾ, കമ്പിളി നൂലുകളും വിഗ്ഗുകളും | ടി | 6 |
| 178. | ഫർ, ഫർകൊണ്ടുണ്ടാക്കിയ സാധനങ്ങൾ | ടി | 6''; |

## 1984-ലെ കേരള താൽക്കാലിക നികുതി പിരിക്കൽ ഓർഡിനൻസനുസരിച്ചുള്ള പ്രഖ്യാപനം

1984–ലെ കേരള താല്ക്കാലിക നികുതി പിരിക്കൽ ഓർഡിനൻസ് (1984–ലെ 20) പ്രകാരം ഈ ബില്ലിലെ എല്ലാ വ്യവസ്ഥകൾക്കും 1984 ഏപ്രിൽ 1–ാം തീയതി മുതൽ പ്രാബല്യം ഉണ്ടായിരിക്കേണ്ടത് പൊതുതാല്പര്യാർത്ഥം ആവശ്യമാണെന്ന് ഇതിനാൽ പ്രഖ്യാപിക്കുന്നു.

## ഉദ്ദേശ കാരണങ്ങളുടെ വിവരണം

സംസ്ഥാന സർക്കാരിന്റെ, 1984—85 സാമ്പത്തിക വർഷത്തിലേക്കുള്ള ധനകാര്യ നിർദ്ദേശങ്ങൾക്കു പ്രാബല്യം നല്കുക എന്നതാണ് ഈ ബില്ലിന്റെ ഉദ്ദേശം. ബില്ലിലെ വിവിധ വ്യവസ്ഥകൾ ഖണ്ഡങ്ങൾ സംബന്ധിച്ച കുറിപ്പുകളിൽ വിശദീകരിച്ചിട്ടുണ്ട്.

## ധനകാര്യ മെമ്മോറാണ്ടം

ബിൽ നിയമമാക്കുകയും പ്രവർത്തനത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിത നിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏല്പിച്ചു കൊടുത്ത നിയമനിർമ്മാണം സംബന്ധിച്ച മെമ്മോറാണ്ടം

(1) വർക്സ് കാൺട്രാക്റ്റു സംബന്ധിച്ച മൊത്തസംഖ്യയിൽ നിന്നു കുറവു ചെയ്യേണ്ടതായ, ലേബർ ചാർജിനെ പ്രതിനിധീകരിക്കുന്ന ഭാഗം നിർണ്ണയിക്കാൻ സർക്കാരിന് അധികാരം നല്കാനായി (1എ) എന്ന ഒരു പുതിയ വിശദീകരണം ആക്റ്റിന്റെ രണ്ടാം വകുപ്പ് (xxvii) എന്ന ഖണ്ഡത്തോടു ചേർക്കാൻ ബില്ലിന്റെ (2)-ാം ഖണ്ഡം (i) (ഇ) എന്ന ഉപവകുപ്പു കൊണ്ടുദ്ദേശിക്കുന്നു.

(2) പിരിച്ചെടുത്ത നികുതി സർക്കാരിലേക്ക് നല്കേണ്ട രീതി നിർണ്ണയിക്കാൻ സർക്കാരിനു അധികാരം നല്കാൻ വേണ്ടി ആക്റ്റിന്റെ 22-ാം വകുപ്പ് (1)-ാം ഉപവകുപ്പ് ഭേദഗതി ചെയ്യാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ബില്ലിന്റെ (2)-ാം ഖണ്ഡത്തിലെ (viii)-ാം ഉപഖണ്ഡം.

(3) ബില്ലിലെ (2)-ാം ഖണ്ഡത്തിന്റെ (ix)-ാം ഉപഖണ്ഡംമൂലം, ഏതെങ്കിലും ഡ്രൈവറോടോ അഥവാ ഒരു വാഹനത്തിന്റെയോ ഉരുവിന്റെയോ ചാർജുള്ള മറ്റ് ആളിനോടോ, വാഹനമോ ഉരുവോ നിറുത്തുന്നതിന് ആവശ്യപ്പെടാൻ ഏതെങ്കിലും ഉദ്യോഗസ്ഥനെ അധികാരപ്പെടുത്താൻ സർക്കാരിനു അധികാരം നല്കുന്ന 30 എ എന്ന ഒരു പുതിയ വകുപ്പ് ആക്റ്റിൽ ചേർക്കാൻ ബില്ലിലെ (2)-ാം ഖണ്ഡം (ix)-ാം ഉപഖണ്ഡം കൊണ്ട് ഉദ്ദേശിക്കുന്നു.

(4) മുകളിൽ പരാമർശിക്കപ്പെട്ട വ്യവസ്ഥകളിലെ നിയമനിർമ്മാണാധികാരം ഏല്പിച്ചുകൊടുക്കൽ, നടപടിക്രമം സംബന്ധിച്ചുള്ളതോ ഭരണപരമായ വിവരങ്ങൾ സംബന്ധിച്ചുള്ളതോ ആയ വിഷയങ്ങൾ സംബന്ധിച്ചുള്ളതാകുന്നു. അതുകൊണ്ട്, നിയമനിർമ്മാണാധികാരം ഏല്പിച്ചുകൊടുക്കൽ ഒരു സാധാരണ സ്വഭാവത്തിലുള്ളതാണ്.

കെ. എം. മാണി

G. 419/MC

Kerala Gazette No. 13 dated 27th March 1984

PART II

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ: 1793/എൽ. എ. 4/84. തിരുവനന്തപുരം, 1984 മാർച്ച് 22.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1984-ലെ കേരള ചെത്തു തൊഴിലാളി ക്ഷേമനിധി (ഭേദഗതി) ബിൽ—ഉദ്ദേശ കാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,

നിയമസഭാ സെക്രട്ടറി.

# 1984-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി (ഭേദഗതി) ബിൽ

1969-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി 1969-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇന്ത്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതാണ്.

2. 6-ാം വകുപ്പിന്റെ ഭേദഗതി.—1969-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി ആക്റ്റ് (1969-ലെ 22) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക), 6-ാം വകുപ്പിൽ, (7)-ാം ഉപവകുപ്പിനു ശേഷം താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"(8) ബോർഡിൽ ഏതെങ്കിലും ഒഴിവുണ്ടെന്നോ, അഥവാ ബോർഡ് രൂപീകരിച്ചതിൽ ഏതെങ്കിലും ന്യൂനതയുണ്ടെന്നോ ഉള്ള കാരണത്താൽ മാത്രം ബോർഡിന്റെ യാതൊരു പ്രവർത്തിയോ അല്ലെങ്കിൽ നടപടിയോ അസാധുവാകുന്നതല്ല."

3. 18 എ എന്ന പുതിയ വകുപ്പ് ചേർക്കൽ.—പ്രധാന ആക്റ്റ് 18-ാം വകുപ്പിനുശേഷം, താഴെപ്പറയുന്ന വകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"18 എ. പദ്ധതിയുടെ പ്രവർത്തനങ്ങളുടെ വാർഷിക റിപ്പോർട്ടും ഫണ്ടിന്റെ ആഡിററു ചെയ്ത കണക്കുകളും നിയമസഭ മുമ്പാകെ വയ്ക്കൽ.—സർക്കാർ,—

(എ) മുമ്പത്തെ സാമ്പത്തിക വർഷത്തിലെ പദ്ധതിയുടെ പ്രവർത്തനങ്ങളുടെ ഒരു റിപ്പോർട്ടും;

(ബി) മുമ്പത്തെ സാമ്പത്തികവർഷത്തിലെ നിധിയുടെ ആഡിററു ചെയ്ത കണക്കുകളും വർഷംതോറും നിയമസഭ മുമ്പാകെ വയ്ക്കാൻ ഏർപ്പാടു ചെയ്യേണ്ടതാണ്."

## ഉദ്ദേശകാരണങ്ങളുടെ വിവരണം.

1969-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി പദ്ധതിയിലെ 18-ാം ഖണ്ഡിക, ബോർഡിന്റെ യാതൊരു പ്രവർത്തിയോ അല്ലെങ്കിൽ നടപടിയോ, ബോർഡിൽ ഏതെങ്കിലും ഒഴിവുണ്ടെന്ന കാരണത്താലോ അല്ലെങ്കിൽ ബോർഡ് രൂപീകരിച്ചതിൽ ഏതെങ്കിലും ന്യൂനതയുണ്ടെന്ന കാരണത്താലോ മാത്രം അസാധുവായി കരുതേണ്ടതില്ല എന്ന് വ്യവസ്ഥ ചെയ്യുന്നു. സബോർഡിനേററ് ലെജിസ്ലേഷൻ കമ്മിററി 1969-ലെ കേരള ചെത്തുതൊഴിലാളി ക്ഷേമനിധി പദ്ധതിയെക്കുറിച്ചുള്ള അതിന്റെ റിപ്പോർട്ടിൽ, ആക്ററിൽ, ആ ആവശ്യത്തിനുവേണ്ടിയുള്ള ഒരു വ്യവസ്ഥയുടെ അഭാവത്തിൽ പദ്ധതിയുടെ 19-ാം ഖണ്ഡികയ്ക്ക് നിലനില്പുണ്ടായിരിക്കുന്നതല്ലെന്ന് അഭിപ്രായപ്പെടുകയും അപ്രകാരമുള്ള ഒരു വ്യവസ്ഥ ആവശ്യമുള്ള പക്ഷം, പദ്ധതിയുടെ 19-ാം ഖണ്ഡികയ്ക്ക് നിയമത്തിന്റെ അംഗീകാരം ലഭിക്കാനായി ആക്ററ് ഭേദഗതി ചെയ്യാവുന്നതാണെന്ന് ശുപാർശ ചെയ്യുകയും ചെയ്തിട്ടുണ്ട്.

2. പ്രസ്തുത പദ്ധതിയുടെ 69-ാം ഖണ്ഡിക (5)-ാം ഉപഖണ്ഡിക പ്രകാരം, മുഖ്യ ക്ഷേമനിധി ഇൻസ്പെക്ടർ ഫോറം 5 ൽ ഓരോ വർഷവും മാർച്ച് 15-ാം തീയതിയിലോ അല്ലെങ്കിൽ സർക്കാർ നിർദ്ദേശിക്കാവുന്ന അപ്രകാരമുള്ള മററ് തീയതിയിലോ അല്ലെങ്കിൽ തീയതികളിലോ ഉള്ള ഫണ്ടിന്റെ ആസ്തികളുടെ തരംതിരിച്ചുള്ള ചുരുക്കമായ വിവരണം തയ്യാറാക്കേണ്ടതും അത് പദ്ധതിപ്രകാരം സർക്കാരിന് സമർപ്പിക്കേണ്ട വാർഷിക റിപ്പോർട്ടിനനുബന്ധമായി വയ്ക്കേണ്ടതുമാണ്. ബോർഡിന് കോടിക്കണക്കിന് രൂപയുടെ ഭരണം നടത്തേണ്ടിയിരിക്കുന്നതിനാൽ നിയമസഭയ്ക്ക് ബോർഡിന്റെ പ്രവർത്തനത്തെക്കുറിച്ചും ബോർഡിന്റെ സാമ്പത്തിക നിലവാരത്തെക്കുറിച്ചും അറിയേണ്ട ഒരു അവകാശമുണ്ടെന്നും ബോർഡിന്റെ കണക്കുകളും വാർഷിക റിപ്പോർട്ടുകളും നിയമസഭ മുമ്പാകെ വച്ചാൽ മാത്രമേ നിയമസഭയ്ക്ക് ബോർഡിന്റെ പ്രവർത്തനം പരിശോധിക്കാൻ സാധിക്കയുള്ളുവെന്നും കമ്മിററിക്ക് അഭിപ്രായമുണ്ടായിരുന്നു. അതിനാൽ, ഈ ഉദ്ദേശത്തിനാവശ്യമായ വ്യവസ്ഥ ആക്ററിൽ ഉൾപ്പെടുത്താൻ കമ്മിററി ശുപാർശ ചെയ്തു.

3. കമ്മിററിയുടെ ശുപാർശകൾ സർക്കാർ പരിഗണിക്കുകയും കമ്മിററിയുടെ ശുപാർശകൾ നടപ്പിൽ വരുത്തുന്നതിന് ആക്ററ് ഭേദഗതി ചെയ്യണമെന്ന് കരുതുകയും ചെയ്തു.

4. മുകളിൽപ്പറഞ്ഞ ഉദ്ദേശം നിറവേററുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

### ധനകാര്യ മെമ്മോറാണ്ടം

ബിൽ നിയമമാക്കി പ്രാബല്യത്തിൽകൊണ്ടുവരുന്നപക്ഷം സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. ശിവദാസ്

(ശരിതർജ്ജമ)

എ. പി. രാമകുമാരം,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.